

THE
# CHURCH WEEKLY

വാല്യം 20 | 1966 നവംബർ 27 | ലക്കം 47


## THOUGHT FOR THE WEEK

"A deliberate search for ecstasies and unusual states of consciousness is, for an adult, a damaging perversion; a 'higher' state of consciousness is not the appropriate aim for the individual or the race. We should allow more to happen to us……let the unconscious become richer, do more work, guide us better."

L. L. Whyte

## താളുകൾ മറിക്കുമ്പോൾ



## ഈ ആഴ്ചയിൽ

നവംബർ 27 ഏലിശ്ബായുടെ അടുക്കലേക്കുള്ള യാത്ര
23 മാർ യാക്കൂബ് ബുർദ്ദാന
29 തീബേലിൻെറ മല്പാൻ മാർ യാക്കോബ്
30 മാർഅന്ത്രയോസ് ശ്ലീഹ
ഡിസം: 1 ഇരുപത്തഞ്ചുനോമ്പാരംഭം
4 യോഹന്നാൻ മംദാനയുടെ ജനനം

## വരിസംഖ്യ


| | രൂ. | പൈ. |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| ആറു മാസത്തേക്കു് | 3 | |
| ഒറ്റപ്രതി | | 13 |
| ഇന്ത്യയ്ക്കു വെളിയിൽ | 8 | |

മാനേജർ,
ചർച്ചുവീക്കിലി കോട്ടയം


# മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ മുപ്പതടിയന്തരം

അങ്കമാലി ഭദ്രാസനത്തിൽപെട്ട ഒരു മാന്യലേഖകൻ ഞങ്ങൾക്കു എഴുതിയ ഒരു കത്തിലെ ചില ഭാഗങ്ങൾ താഴെ ഉദ്ധരിക്കുന്നു.

"നമ്മുടെ ദിവംഗതനായ മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ അടിയന്തരനിശ്ചയമായിരുന്നു ഇന്നു്. 1001 പറ അരിയും 30000 രൂപായുമാണു് അടിന്തര ചെലവിലേക്കു കണക്കാക്കിയിരിക്കുന്നതു്. അതായതു ഉദ്ദേശം അരലക്ഷം രൂപ. എതിരേൽപ്പുകൾക്കും അടിയന്തരങ്ങൾക്കും പണം എത്ര വേണമെങ്കിലും ചെലവാക്കുന്നതിനുള്ള പ്രവണത ഇന്നും നമ്മുടെ ആളുകളുടെ ഇടയിൽ ഒട്ടും കുറവല്ല. ഇത്രയേറെ പണവും, അനേകരുടെ അദ്ധ്വാനവും ആവശ്യമായി വരുന്ന ഒരടിയന്തരത്തിൻെറ പ്രയോജനത്തെപ്പററി ചിന്തിക്കുമ്പോൾ ഇതൊരു പാഴ്ചെലവല്ലേ എന്നു തോന്നിപ്പോകുന്നു. ആത്മാവിൻെറ പ്രയോജനത്തെ പ്രതിയാണെങ്കിൽ ഓരോ ഇടവകയിലും തിരുമേനിയുടെ ആത്മശാന്തിക്കുവേണ്ടി കുർബാനയും പ്രാർത്ഥനകളും നടത്തുകയും സാധുക്കൾക്കു അന്നദാനമോ വസ്ത്രദാനമോ കഴിവുപോലെ നടത്തുകയും ചെയ്താൽ ധാരാളം മതിയാകുമായിരുന്നു. ഒരു വലിയ അടിയന്തരമെന്ന നിലയിൽ പന്തൽ മററു ക്രമീകരണങ്ങൾ എന്നിവയ്ക്കുവേണ്ടി ഭീമമായ ചെലവുകൾ വേണ്ടിവരും. അനാവശ്യമായി ചെലവാക്കുന്ന ഈ സംഖ്യ അനേകസാധുക്കൾക്കു എന്നും പ്രയോജനം വരത്തക്കവിധത്തിൽ ഒരു അഗതിമന്ദിരമൊ, ധർമ്മാസ്പത്രിയോ, മററു ധർമ്മസ്ഥാപനങ്ങളൊ ഉണ്ടാക്കുവാൻ വിനിയോഗിച്ചാൽ എത്രയോ പ്രയോജനകരമായിരിക്കും. അതല്ലെങ്കിൽ നമ്മുടെ വൈദികസെമിനാരിയോടനുബന്ധിച്ചു തിരുമേനിയുടെ ഒരു മെമ്മോറിയൽ ഹോൾ സ്ഥാപിച്ചാൽ അതും സമുദായത്തിനു പൊതുവെ പ്രയോജനകരമായിരുന്നേനെ. എൻെറ എളിയ ചിന്താഗതിയിൽ തോന്നിയ അഭിപ്രായം പറയുന്നു എന്നു മാത്രമേയുള്ളു. സ്വീകാര്യമെന്നു തോന്നുന്നപക്ഷം മേലിലെങ്കിലും ഇങ്ങനെയുള്ള പാഴ്ചെലവുകൾ ഒഴിവാക്കി നല്ല കാര്യങ്ങൾക്കു പണം ചെലവാക്കുന്നതിനുള്ള താല്പര്യവും പ്രവണതയും അങ്ങിനെയുള്ള ചിന്താഗതിയും വളർത്തത്തക്കവണ്ണം ചർച്ച് വീക്കിലിയുടെ മുഖപ്രസംഗങ്ങളിൽകൂടി പ്രബോധനം നൽകണമെന്നപേക്ഷിക്കുന്നു.,,

ഓർത്തഡോക്സ് സുറിയാനിസഭയുടെ ഗൗരവപൂർവമായ ശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ട ഒരു കത്തായതുകൊണ്ടാണു സാമാന്യം ദീർഘമായിത്തന്നെ ആ കത്തിലെ ഭാഗം ഞങ്ങൾ ഉദ്ധരിച്ചതു്. ഒരു വിശദീകരണം ആവശ്യമില്ലാത്തവിധം ആ കത്തിലെ വാദമുഖങ്ങൾ സുവ്യക്തമാണു്. ഏകദേശം അരലക്ഷം രൂപ ചെലവുചെയ്തു ഇങ്ങനെ ഒരു അടിയന്തരം തൻെറ പേരിൽ നടത്തുമെന്നു കാലം ചെയ്ത മാർ ഗ്രീഗോറിയോസ് തിരുമേനി അറിഞ്ഞിരുന്നെങ്കിൽ പത്തുകൊല്ലംമുമ്പ് തിരുമേനി എഴുതി രജിസ്റ്റർ ചെയ്ത പ്രശംസനീയമായ വിൽപത്രത്തിൽ തിരുമേനി അതിനെ നിരോധിക്കുമായിരുന്നു. തിരുമേനി ഒരു ധൂർത്തനായി അറിയപ്പെട്ടിരുന്നില്ല. നേരെ മറിച്ചായിരുന്നു. ഓരോ കാശും ചെലവാക്കുന്ന കാര്യത്തിൽ അങ്ങേയററം നിയന്ത്രണവും മിതവ്യയശീലവും തിരുമേനി പ്രദർശിപ്പിച്ചിരുന്നു. പണത്തിൻെറ ബുദ്ധിമുട്ടു നല്ലവണ്ണം അനുഭവപ്പെട്ടിരുന്ന തിരുമേനി സ്വന്തം ജീവിതക്രമത്തിലും, പൊതുജീവിതത്തിലും, മിതവ്യയം അനുഷ്ഠിക്കുകയും അങ്ങനെ പണം മിച്ചിക്കുകയും ചെയ്തിരുന്നു. ഇങ്ങനെ മിച്ചിച്ചുണ്ടാക്കിയ പണം ആദായകരമായ പ്രസ്ഥാനങ്ങളിൽ മുടക്കുന്നതിലും തിരുമേനി ശ്രദ്ധിച്ചിരുന്നു. എന്തിനു്? തൻെറ പേരിൽ സമ്പാദിക്കുന്ന ഓരോ കാശും അങ്കമാലി ഭദ്രാസനത്തിൻേറതാണെന്നും, തൻെറ വീട്ടുകാർക്കൊ ബന്ധുക്കൾക്കാർക്കെങ്കിലുമൊ അതിനവകാശമൊന്നുമില്ലെന്നും അർത്ഥശങ്കയ്ക്കവകാശമില്ലാത്തവിധം തിരുമേനി എഴുതിയ വിൽപത്രത്തിൽ വ്യക്തമാക്കിയിട്ടുണ്ടു്. അങ്കമാലി ഭദ്രാസനത്തിൻെറയും സഭയുടെയും അഭിവൃദ്ധിക്കുവേണ്ടി ചെലവാക്കാനുള്ള പണമായിരുന്നു താൻ മിച്ചിച്ചതും സമ്പാദിച്ചതും. അതിനു പല പദ്ധതികളും തിരുമേനിക്കുണ്ടായിരുന്നു താനും. തിരുമേനി സ്വന്തമായി ആരംഭിച്ച നെടുമ്പാശേരി ഹൈസ്കൂളിനോട

# കോളജ് വിദ്യാർത്ഥികളോട്

പ്രിയ സ്നേഹിതരെ,

ഈ തുറന്ന കത്ത് സ്നേഹപുരസ്സരം നിങ്ങൾ വായിക്കണം. നിങ്ങൾക്കറിയാവുന്ന കാര്യങ്ങൾ മാത്രമാണ് ഇതിൽ എഴുതുന്നതെങ്കിലും, പലപ്പോഴും വിസ്മരിക്കപ്പെടുന്ന ഇവ ഓർക്കുന്നതു നന്നായിരിക്കും. പൊതുവെ പറഞ്ഞാൽ എനിക്കു കോളജുവിദ്യാർത്ഥികളെക്കുറിച്ചു വലിയ അഭിമാനവും പ്രതീക്ഷയും ആണ്. ഒരു ഉത്തരേന്ത്യൻ കോളജ് സന്ദർശിച്ചപ്പോൾ അവിടെ പോസ്റ്റു ഗ്രാഡുവേററു പഠനം നടത്തിക്കൊണ്ടിരുന്ന നമ്മുടെ സഭാംഗമായ ഒരു വിദ്യാർത്ഥി നമ്മുടെ സഭയിലെ പല വിദ്യാർത്ഥികളുടെയും ഒരു പ്രതീകമായി എനിക്കു തോന്നി. ആ യുവസ്നേഹിതന്റെ മാതൃകാപരമായ ജീവിതം കണ്ട് ഒരു ഹൈന്ദവപ്രൊഫസർ ഇപ്രകാരം ചോദിച്ചു, ''നിന്റെ ഈ അനന്യസാധാരണമായ മാതൃകാപരമായ പെരുമാററം എങ്ങനെ ലഭിച്ചു?,, ''എന്റെ

ന്ബന്ധിച്ചു ഒരു ട്രെയിനിംഗ് കോളജ് തുടങ്ങാൻ തിരുമേനി ആഗ്രഹിച്ചിരുന്നു. അതിനുവേണ്ടിയും കൂടിയായിരുന്നു തിരുമേനി അവസാനമായി നടത്തിയ പാശ്ചാത്യ പര്യടനമെന്നു കേട്ടിരുന്നു. അങ്ങനെ നല്ല പല പദ്ധതികൾക്കു വേണ്ടി ചെലവിടാൻ ആയിരുന്നു ഒരു പിശുക്കനെപ്പോലെ തിരുമേനി പണം മിച്ചിച്ചതു്.

ഇങ്ങനെയുള്ള ഒരു തിരുമേനിയുടെ ജീവിതവും, ലക്ഷ്യങ്ങളുമായി പൊരുത്തപ്പെടാത്ത ഒന്നാണ് അരലക്ഷം രൂപ ചെലവു ചെയ്തുള്ള മുപ്പതാമടിയന്തരം. ഒരു വിധത്തിൽ തിരുമേനിയോടു കാണിക്കുന്ന ഒരനാദരവായും ആ പരിപാടിയെ കണക്കാക്കേണ്ടതുണ്ട്. അടിയന്തരത്തിനർത്ഥമില്ലെന്നോ വലിയ സദ്യകൾ എല്ലാം ഏതവസരത്തിലും അനാവശ്യമാണെന്നൊ, നീതീകരിക്കത്തക്കതല്ലെന്നൊ ഉള്ള അർത്ഥത്തിലല്ല ഞങ്ങൾ ഈ പരിപാടിയെ പ്രതിഷേധിക്കുന്നതു്. മലങ്കരസുറിയാനിസമുദായം വിചാരിച്ചാൽ എത്ര വലിയ സദ്യയും ഭംഗിയായും സുസംഘടിതമായും നടത്താൻ സാധിക്കുമെന്നുള്ളതു് അഭിമാനപുരസ്സരം പ്രസ്താവിക്കേണ്ടതുണ്ട്. കാലം ചെയ്ത കാതോലിക്കാബാവാ തിരുമനസ്സിലെ അടിയന്തരം കോട്ടയത്തുവച്ചു നടന്നപ്പോൾ അതിലെ ക്രമീകരണങ്ങളും, സംഘടനാവൈഭവവും ഇതരമതസ്ഥരുടെ പോലും പ്രശംസയെ ആർജ്ജിക്കയുണ്ടായി. എത്ര വലിയ സദ്യകളും നടത്താനുള്ള പരിചയ വിശേഷങ്ങൾ ഉള്ള വളരെപ്പേർ സമുദായത്തിലുണ്ട്. പക്ഷെ എന്തിനാണ് ഇത്ര വലിയ ചെലവുകളും സദ്യകളും എന്നു ആലോചിക്കേണ്ടതുണ്ട്. പതിനായിരക്കണക്കിന് ആളുകൾ വന്നു സംബന്ധിക്കുന്ന ഒരു സദ്യ നടത്തുന്നതിനുള്ള ആവശ്യം തിരുമേനിയോടുള്ള ആദരവിന്റെ പ്രകടനമായി തിരുമേനി അംഗീകരിക്കുകയില്ലെന്നു പ്രസ്പഷ്ടമായിരിക്കെ ആ പരിപാടിക്കു് എന്തിനു് ഇത്ര വളരെ ക്ലേശങ്ങളും ബുദ്ധിമുട്ടുകളും സഹിക്കുന്നു എന്നാലോചിക്കേണ്ടതാണ്.

അടിയന്തരങ്ങളുടെ ചരിത്ര പശ്ചാത്തലം ആലോചിക്കുകയും അതിൽ കാലാനുസൃതമായ പരിഷ്ക്കാരങ്ങൾ വരുത്തുകയും ചെയ്യേണ്ട കാലം അതിക്രമിച്ചിരിരുന്നു. ജനസംഖ്യയും ഗതാഗത സൗകര്യങ്ങളും ഇന്നത്തെപ്പോലെ വർദ്ധിച്ചിട്ടില്ലാതിരുന്ന പ്രാചീനകാലത്തെ ഒരാചാരമാണതു്. 50 പള്ളികൾ ഉണ്ടായിരുന്ന കാലത്തു മലങ്കര മെത്രാപ്പോലീത്തായുടെ അടിയന്തരം നടത്തുന്നതു അത്ര വളരെ ഭീമമായ ഒരു കാര്യമായിരുന്നില്ല. ആയിരം പള്ളികളും, 14 ലക്ഷം ജനങ്ങളുമുള്ള ഒരു സമുദായത്തിൽ ആർക്കും സംബന്ധിക്കാൻ അവകാശമുള്ള അഖിലകേരള പ്രാധാന്യമുള്ള ഒരു അടിയന്തരം നടത്തുന്നതിനുദ്യമിക്കുന്നതു സാഹസികമായ ഒരു പ്രസ്ഥാനമാണ്. വിവാഹം, ശ്രാദ്ധങ്ങൾ മുതലായവ സംബന്ധിച്ചുള്ള സദ്യകൾ കഴിയുന്നതും ചുരുക്കുവാൻ ജനങ്ങൾ നിർബന്ധിതരായിരിക്കുന്ന ഒരു കാലഘട്ടമാണിതു്. സമുദായനേതൃത്വം അതിനു മാതൃകയും, ഉൽബോധനങ്ങളും നൽകി ജനങ്ങളുടെ ഋണബാദ്ധ്യതകൾ വർദ്ധിപ്പിക്കുന്ന സംരംഭങ്ങളിൽനിന്നു് അവരെ പിന്തിരിപ്പിക്കേണ്ട ചുമതലയുണ്ട്.

വളരെപ്പേർ അത്യാവശ്യമായി വന്നുകൂടേണ്ട ഒരു കാര്യത്തിനു് അവർക്കു ഭക്ഷണസൗകര്യം ചെയ്തുകൊടുക്കുന്നതിനർത്ഥമില്ലന്നൊ, ആവശ്യമില്ലന്നൊ, ഇങ്ങനെയുള്ള ചടങ്ങുകൾ എല്ലാം പരിത്യജിച്ചു ജീവിതം വിരസമാക്കിത്തീർക്കണമെന്നൊ അല്ല ഞങ്ങൾ പറയുന്നതു്. എല്ലാത്തിനും അതിന്റേതായ മിതത്വമുണ്ട്. മിതത്വം ക്രിസ്തീയമായ ഒരു ധർമ്മമാണ്. അരലക്ഷം രൂപ ചെലവു ചെയ്യുന്ന ഒരു അടിയന്തിരത്തിൽ സംബന്ധിക്കുന്നവരൊ, അതിന്റെ ഭാരവാഹിത്വം വഹിക്കുന്നവരൊ, തിരുമേനിയുടെ പാവനസ്മരണാർത്ഥം അർപ്പിക്കപ്പെടുന്ന കർമ്മാദികളിൽ ഭക്തിപുരസ്സരം സംബന്ധിക്കുകയില്ലെന്നുള്ളതു് നിശ്ചയമാണ്. അതിനു സൗകര്യവുമില്ല. വലിയ പെരുനാളുകൾ കഴിക്കുന്ന പള്ളികളിൽ നടക്കുന്ന കർമ്മാദികളിൽ ഭക്തിപൂർവം സംബന്ധിക്കുന്ന എത്ര പേർ ഉണ്ട്. അങ്ങനെ സംബന്ധിക്കണമെന്നുദ്ദേശിക്കപ്പെട്ടിട്ടില്ലാത്തവിധമായിരിക്കും പെരുനാൾ ചടങ്ങുകൾ എല്ലാം.

കാലം ചെയ്യുന്ന മെത്രാപ്പോലീത്തന്മാരുടെ അടിയന്തരങ്ങളെ സംബന്ധിച്ചു തിരുമേനിമാരും മാനേജിംഗ് കമ്മിററിയും ചിന്തിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. അക്കാര്യങ്ങളിൽ പാഴ്ചെലവുകളുടെ പ്രതീതിയല്ല ജനങ്ങൾക്കുണ്ടാകേണ്ടതു്. മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥനയിലും, പുണ്യവാന്മാരുടെ മദ്ധ്യസ്ഥപ്രാർത്ഥനയിലും വിശ്വസിക്കുന്ന ഒരു സഭയാണ് നമ്മുടേതു് അങ്ങനെയുള്ള വിശ്വാസത്തിന്റെ ഫലം പാഴ്ചെലവുകൾ മാത്രമാണെന്നു അന്യസഭക്കാർക്കും അന്യമതസ്ഥർക്കും തോന്നുന്ന വിധത്തിൽ അടിയന്തരങ്ങൾ ക്രമീകരിക്കുകയല്ല വേണ്ടതു്. ഞങ്ങളുടെ മാന്യലേഖകൻ ചൂണ്ടിക്കാണിക്കുന്നതുപോലെ ഭദ്രാസനത്തിലെ എല്ലാ ഇടവക പള്ളികളിലും കർബാനയും പ്രാർത്ഥനയും നടത്തുക, സാധുജനങ്ങൾക്കു അന്നദാനമൊ വസ്ത്രദാനമൊ നടത്തുക മുതലായവ അംഗീകരിക്കാവുന്ന ഒരു പരിപാടിയാണ്. ഭദ്രാസനകേന്ദ്രത്തിൽ അടിയന്തരദിവസം നടത്തുന്ന കർമ്മാദികളിൽ ഭക്തിപൂർവം സംബന്ധിക്കുവാൻ ഓരൊ പള്ളിയിൽനിന്നു രണ്ടു അത്മായ പ്രതിനിധികളെയും, എല്ലാ വൈദികരെയും ക്ഷണിക്കുക, അസോസിയേഷൻ മാനേജിംഗ് കമ്മററിയംഗങ്ങൾ എല്ലാം പൊതുസഭയെ പ്രതിനിധീകരിച്ചു് അതിൽ സംബന്ധിക്കുക, ഇത്രയും പേർക്കു മാത്രമായി അടിയന്തരസദ്യ പരിമിതപ്പെടുത്തുക, എന്നിത്രയും സാധിച്ചാൽ അതു വലിയ പുരോഗതി ആയിരിക്കും. അന്യസഭകളുടെ പ്രതിനിധികൾ, കബറടക്കം സംബന്ധിച്ച ചടങ്ങുകൾക്കു സഹായസഹകരണങ്ങൾ നൽകിയ ഉദ്യോഗസ്ഥാനുദ്യോഗസ്ഥ നേതാക്കൾ മുതലായവരെയും കൂടി ക്ഷണിതാക്കളിൽ ഉൾപ്പെടുത്തണമെന്നതും ഉചിതമായിരിക്കാം. ഭദ്രാസന കേന്ദ്രത്തിലും സാധുജനങ്ങൾക്കു അന്നദാനമൊ വസ്ത്രദാനമൊ നടത്തുന്നതു ആശാസ്യമായിരിക്കും. ഒരു പ്രകടനത്തിനല്ല, പുണ്യകർമ്മമെന്നനിലയിൽ ആ ദാനങ്ങൾ നിർവഹിക്കപ്പെടണം. ഇതിനു് അത്യാവശ്യമായി വന്നേക്കാവുന്ന പണം ചെലവു ചെയ്യുന്നതു ഒരു പാഴ്ചെലവായി ആർക്കും തോന്നുകയില്ല. പണം ധൂർത്തടിക്കാനുള്ള ഒന്നല്ലെന്നു വിശ്വസിച്ച തിരുമേനിയുടെ അടിയന്തരം കഴിക്കുമ്പോൾ എങ്കിലും തിരുമേനി സ്വർഗ്ഗത്തിൽ ഇരുന്നു സംതൃപ്തി അനുഭവിക്കുന്ന അടിയന്തര ചടങ്ങുകൾ ക്രമീകരിക്കുന്നതു വിവേകത്തിന്റെ പേരിൽ മാത്രമല്ല, ഒരു ക്രിസ്തീയധർമ്മമായിക്കൂടി അതിനെ പരിഗണിക്കേണ്ടതാണ്. സന്ദർഭോചിതമായ ഒരു കത്തെഴുതി ഞങ്ങൾക്കു ഈ ലേഖനം എഴുതാൻ പ്രചോദനം നൽകിയ മാന്യലേഖകനോടു ഞങ്ങൾ കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു

ക്രിസ്തീയ പശ്ചാത്തലത്തിൽ, മാതാപിതാക്കന്മാരിൽനിന്നും മററും ലഭിച്ചതാണ്,, എന്ന മറുപടി കേട്ടപ്പോൾ, ''എന്നാൽ എന്റെ എല്ലാ വിദ്യാർത്ഥികളും നിന്നെപ്പോലെ ആയിരുന്നെങ്കിൽ എത്ര നന്നായിരുന്നു,, എന്ന് ആ കോളജധിപൻ പറയുകയുണ്ടായി. കോളജിൽ സിനിമയ്ക്കും മററും ആദ്യവർഷം നല്ല തുക ചെലവഴിച്ച ഒരു വിദ്യാർത്ഥി പിറെറ വർഷം ആ തുക അപ്രകാരം ചെലവഴിക്കാതെ മിച്ചം വച്ച് ഒരു ബാലഭവനത്തിന് ഏല്പിച്ച സംഭവം എനിക്കു നേരിട്ടറിയാം. ഇങ്ങനെ ക്രിസ്തീയമായ ജീവിതമുള്ള ചിലർ ഉയരുന്നതും അതില്ലാത്തതിനാൽ പലർ താഴുന്നതും കണ്ടുകൊണ്ടാണ് ഈ കത്തെഴുതുന്നത്. നമ്മുടെ കോതമംഗലം കോളജുകൾ രണ്ടും അടങ്ങപ്പെട്ട പരിതസ്ഥിതിയാണ് ഈ കത്തെഴുതുവാനുള്ള തൽക്കാല കാരണം. അതിൽ ആരാണ് കുററക്കാർ എന്നതു ദൈവം മാത്രം അറിയുന്നു. സാധാരണ രീതിയിൽ സഭ മുഴുവനും കുററം സമ്മതിക്കേണ്ട ഒരു സംഗതിയാണ് ഇതെന്നു തോന്നിപ്പോകുന്നു. ഈ രണ്ടു കോളജുകൾക്ക് നല്ല അയൽക്കാരായി പെരുമാറാനുള്ള സാഹചര്യം ഉടൻ ഉണ്ടാകേണ്ടതാണ്. അതിന് അവർക്ക് ആത്മിക പ്രേരണ നൽകണം. ക്രിസ്തീയമൂല്യങ്ങൾ വിസ്മരിക്കപ്പെട്ടാൽ മററു മൂല്യങ്ങൾ നമ്മെ രക്ഷിക്കയില്ല. ഇത്തരുണത്തിൽ കോളജുവിദ്യാർത്ഥികൾ പ്രത്യേകമായി ആത്മികചിന്തയുള്ളവരാകണം.

## 1. ലക്ഷ്യം സ്വാതന്ത്ര്യത്തിനു മീതെയാവണം

ജീവിതത്തിന് ആത്യന്തികലക്ഷ്യം ഒഴിച്ചുകൂടാവതല്ല. ദൈവമാണ് ഏററവും വലിയ നന്മയെന്ന് വി. ആഗസ്തീനോസ് പഠിപ്പിച്ചു. സകലർക്കും ദൈവത്തിന്റെ പ്ളാൻ അനുസരിച്ച് പ്രത്യേക ലക്ഷ്യങ്ങളും ഉണ്ട്. കോളജിൽ പഠിക്കുവാനുള്ള ഭാഗ്യം ഭാരതത്തിൽ രണ്ടു ശതമാനം യുവാക്കന്മാർക്ക് ലഭിക്കുന്നില്ല. കേരളത്തിൽ കോളജ് വിദ്യാഭ്യാസം ലഭിക്കുന്നവരുടെ ശതമാനം ഇൻഡ്യയിൽ ഏററം അധികമാണ്. ജയിച്ചശേഷം നവഭാരതം പണിയുവാനാണ് നാം പഠിക്കുന്നത്. ആ ലക്ഷ്യം സ്ഥിരമായി മനസ്സിൽ വച്ചുകൊണ്ട് നമ്മുടെ സ്വാതന്ത്ര്യത്തെ അതിലേക്കു തിരിച്ചുവിടണം. വിദ്യാർത്ഥികളുടെ ആഗോള അച്ചടക്കരാഹിത്യകാരണം സുരക്ഷിതത്വബോധമില്ലായ്മയാണ്. ഒരു യഥാർത്ഥഭക്തന് എപ്പോഴും സുരക്ഷിതത്വബോധം കാണും. ദൈവത്തിലാണ് നമ്മുടെ ഭദ്രതയും, ലക്ഷ്യവും, മാർഗ്ഗവും. ആ ദൈവഹിതത്തിനു നമ്മുടെ സ്വാതന്ത്ര്യത്തെ വിധേയപ്പെടുത്താതിരുന്നാൽ അധ:പതനം മാത്രമായിരിക്കും പരിണാമം. നാം ഏതു കാര്യത്തിൽ പങ്കെടുത്താലും, അതു് ദൈവതിരുഹിതമനുസരിച്ചായിരിക്കണമെന്നതു് അലംഘനീയമായ തത്വമത്രെ. നമ്മുടെ സ്നേഹിതന്മാർ നമുക്കു ജീവിതപോളിസി നിശ്ചയിക്കുകയല്ല, അവരും നാമും ഒരുമിച്ച് ദൈവഹിതമറിഞ്ഞ് ഓരോ കാര്യവും ചെയ്കയാണു വേണ്ടതു്. മൃഗീയ താല്പര്യങ്ങൾ നമ്മിൽ ഒളിച്ചുകിടക്കുന്നവ ചിന്താശൂന്യമായ പ്രക്രിയകളിലേക്കു നമ്മെ പ്രേരിപ്പിക്കുമ്പോൾ ക്രിസ്തീയമാനദണ്ഡമനുസരിച്ച് നാം മൂന്നു കാര്യങ്ങൾ ചെയ്യണം.

STOP—THINK—PROCEED

## 2. സ്നേഹത്തിൽ വ്യാപരിക്കുന്ന വിശ്വാസം

വി. ആഗസ്തീനോസ് പറയുന്നതുപോലെ പിശാചിനു വിശ്വസിക്കുകയും വിറയ്ക്കുകയും ചെയ്യാം, എന്നാൽ പ്രത്യാശിക്കുവാനും സ്നേഹിക്കുവാനും കഴിയുകയില്ല. നമ്മുടെ പല വിശ്വാസങ്ങളും നമ്മെ കലി പിടിപ്പിക്കാറുണ്ട്. അങ്ങനെ മതഭ്രാന്തന്മാരാക്കുന്ന വിശ്വാസം നമുക്കു പാടില്ല. ''ക്രിസ്തുവിൽ പരിച്ഛേദനയും, അഗ്രചർമ്മവുമല്ല, സ്നേഹത്തിൽ വ്യാപരിക്കുന്ന വിശ്വാസമത്രെ കാര്യം,, (ഗലാ. 5: 6) മററു സഭാംഗങ്ങളോടും അക്രൈസ്തവരോടും, എതിർററീമിൽപ്പെട്ടവരോടും, നമ്മെ ഉപദ്രവിക്കുന്നവരോടും സ്നേഹപ്പെരുമാററം സാദ്ധ്യമാണ്. ക്രിസ്തു മുഖാന്തരം ലോകത്തിൽ കൊണ്ടുവരപ്പെട്ട ദൈവസ്നേഹം അതിനുമുമ്പു ലോകം അറിഞ്ഞിരുന്നില്ല എന്നുതന്നെ പറയാം. പ്ളേറേറായുടെ നാലു Cardinal Virtues—ലോ അരിസ്റ്റോട്ടിലിന്റെ പത്തിലോ സ്നേഹം ഇല്ലായിരുന്നു. ജർമ്മൻ ചിന്തകനായ ഫ്രഡറിക്ക് നീച്ചെയ്ക്കും സ്നേഹത്തെക്കുറിച്ചു പുച്ഛമായിരുന്നു. എന്നാൽ ക്രിസ്തുമതം നിൽക്കുന്നതും വളരുന്നതും ക്രിസ്തു വെളിപ്പെടുത്തിയ നിത്യ ത്രിത്വസ്നേഹത്തിലാണ്. കോളജുജീവിതകാലത്തുതന്നെ ഈ വിശുദ്ധസ്നേഹം അശുദ്ധമാക്കാതെ സൂക്ഷിക്കുകയും, വിരോധമാകാതെ പരിപാലിക്കുകയും ചെയ്യണം. സാധുവിദ്യാർത്ഥികളെ പരമാവധി സഹായിക്കേണ്ടതു ധനാഢ്യന്മാരായ വിദ്യാർത്ഥികളുടെ ഒഴിച്ചുകൂടാൻ പാടില്ലാത്ത ക്രിസ്തീയചുമതലയാണ്. ഒരിക്കൽ കൽക്കട്ടായിൽനിന്ന് ഞാൻ കേരളത്തിലേക്കുവന്ന ട്രെയിനിൽ ആന്ധ്രാക്കാരനായ ഒരു M. B. B. S. വിദ്യാർത്ഥി ഫീസിനുവേണ്ടി ഭിക്ഷയെടുക്കുവാൻ മെഡിക്കൽകോളജു പ്രിൻസിപ്പാളിന്റെ കത്തോടുകൂടി കമ്പാർട്ടുമെന്റിൽ പ്രവേശിച്ചു. ഈ വിധം പ്രയാസപ്പെടുന്നവരെ സഹായിപ്പാൻ സ്നേഹം നമ്മെ പ്രേരിപ്പിക്കണം.

## 3. അച്ചടക്കവും ചിട്ടയുള്ള ജീവിതവുമാണ് വിജയരഹസ്യം

പരീക്ഷാസമയത്തും അല്ലാത്തപ്പോഴും ധ്യാനത്തിനും, പഠനത്തിനും, വ്യായാമത്തിനു, വിശ്രമത്തിനും ഉള്ള സമയം ഒരുപോലെയായിരിക്കണം. തത്സമയത്തു് ഉത്തരവാദിത്വങ്ങൾ നിറവേററാതെ നാളേക്കു മാററിവയ്ക്കുന്ന സ്വഭാവം ജീവിതനേട്ടങ്ങൾ ഇല്ലാതെയാക്കും. പഠനത്തിനാണ് ഒന്നാംസ്ഥാനം കൊടുക്കേണ്ടതെന്നു പറയുന്നതിനേക്കാൾ നല്ലതു് ദൈവതിരുനാമമഹിമ നമ്മുടെ വിജയജീവിതത്താൽ സാധിക്കത്തക്കവണ്ണം ചിട്ടയായി ജീവിക്കുന്നതിന് പ്രഥമസ്ഥാനം നൽകണമെന്നു പറയുന്നതാണു നല്ലതു്. വെറും പുസ്തകപ്പുഴുക്കൾക്കു വലിയ ഭാവിയില്ല എങ്കിലും ആധുനികപ്രവണത ഉദാസീന ജീവിതത്തിനാകയാൽ പാരായണതാല്പര്യം വർദ്ധിക്കേണ്ടതു് അത്യന്താപേക്ഷിതമാണ്. ജീവിതം Balanced ആയിരിക്കണം. ഞായറാഴ്ചകളിൽ നമ്മുടെ ആരാധനയിൽ പതിവായി സംബന്ധിക്കുകയും എല്ലാ പരീക്ഷയ്ക്കുംമുമ്പ് കുമ്പസാരിച്ചു വി. കുർബ്ബാന അനുഭവിച്ച് ധൈര്യമായി പരീക്ഷ എഴുതേണ്ടതും അത്യാവശ്യമാണ്. ദിവസവും പഠനം തുടങ്ങുന്നതിനുമുമ്പ് വി. വേദപുസ്തകം വായിച്ചു പ്രാർത്ഥിക്കേണ്ടതും അതിരാവിലെയും, വൈകിട്ടും നമ്മുടെ സാധാരണ നമസ്ക്കാരം നടത്തേണ്ടതും അത്രെ. ശ്രദ്ധ കേന്ദ്രീകരിക്കാതെ വളരെ സമയം പുസ്തകത്തിന്റെ പിറകിൽ ഇരിക്കുന്നതിനേക്കാൾ ശ്രദ്ധിച്ച് കൃത്യസമയം ദിവസവും പഠിക്കുന്നതാണു നല്ലതു്. പാഠങ്ങൾ മറക്കാതിരിക്കുവാൻ Frequencv, recency repetition എന്നീ ഓർമ്മയുടെ പ്രമാണങ്ങൾ അനുസരിച്ച്, പുതിയ പാഠങ്ങൾ ഉടൻതന്നെ പഠിക്കുകയും, പരീക്ഷയ്ക്കുമുമ്പ് വീണ്ടും നോക്കുകയും ഇതിനിടയ്ക്ക് ആവർത്തിക്കുകയും ചെയ്യണം. ഇപ്രകാരം കൃത്യമായി പഠിച്ചാൽ പാഠങ്ങൾ എത്ര അധികമുണ്ടെങ്കിലും നിഷ്പ്രയാസം മനസ്സിൽ തങ്ങിനിൽക്കും. പരീക്ഷയിൽ ചിലപ്പോൾ തോററാലും ഇങ്ങനെയുള്ളവർക്ക് ജീവിതവിജയം ഉണ്ടാകാതിരിക്കയില്ല. നേരെമറിച്ച്, ഏതെങ്കിലും വ്യാജം കാണിച്ചു ജയിച്ചുകൊള്ളാം എന്നു വിചാരിച്ച് ചിട്ടയില്ലാതെ പോകുന്നവർ പരീക്ഷയിൽ ജയിച്ചാലും ജീവിതായോധനത്തിൽ പരാജയപ്പെടും. സമയനിഷ്ഠ, ജീവിതനിഷ്ഠ, പ്രമാണനിഷ്ഠ മുതലായവ കോളജിൽ പ്രവേശിക്കുന്നതിനു മുമ്പുതന്നെ പരിശീലിച്ചവർക്ക് ഇവ നിഷ്പ്രയാസമായി വന്നുകൊള്ളും.

## 4. സഭാസേവനം ആഗ്രഹിക്കണം

നമ്മുടെ സഭയുടെയും, തിരുമേനിമാരുടെയും, പള്ളികളുടെയും, അത്മായരുടെയും അത്യദ്ധ്വാനത്താൽ ഒരു എൻജിനിയറിംഗ് കോളജും, രണ്ടു് ഹയർഗ്രേഡ് കോളജും, അഞ്ചു ജൂണിയർ കോളജും ഇപ്പോൾ നമുക്കുണ്ട്. കോലഞ്ചേരി ജൂണിയർ കോളജുകൂടി അടുത്ത വർഷം ഹയർഗ്രേഡ് ആകും. ഈ എട്ടുകോളജുകളിൽനിന്നായി സഭാസേവനത്തിനു് അത്മായപ്രേഷിതരും വൈദികപ്രേഷിതരും ഉണ്ടാകുന്നതിനാണ് ഇനി അത്യദ്ധ്വാനം ചെയ്യേണ്ടതു്. ''എന്നെ ദൈവം വിളിച്ചില്ല,, എന്ന് ആരും പറയാതിരിക്കേണ്ടതിനാണ് ''ആഗ്രഹിക്കുന്ന ആത്മാവിനെ അതിൽ ആക്കും,, എന്നരുളിയിരിക്കുന്നതു്. ശ്രദ്ധിക്കുന്നവർക്കാണ് വിളി കേൾക്കാൻ സാധിക്കുന്നതു്. എല്ലാവർക്കും ഓരോ തുറയിലേക്കു് ദൈവവിളിയുണ്ട്. അവരവരുടെ ജന്മവാസനകളും..

# മാനേജരച്ചൻ അറുപതാം വയസ്സിലേക്ക്

കെ. വി. മാമ്മൻ

ദേവലോകം അരമനയുടെ മൂലയ്ക്കുള്ള ഒരു മുറിയിൽ അതാ ഒരു വൈദികൻ ഇരിക്കുന്നു. അഞ്ചടി ഒരിഞ്ച് പൊക്കം. അല്പം സ്ഥൂലിച്ച ശരീരം. അഴകുള്ളതും അല്പം കറുത്തതുമായ ആ മുഖത്തുനിന്ന് ഒരിക്കലും പുഞ്ചിരി മറയുകയില്ല. ഉദരംവരെ നീണ്ടുകിടക്കുന്ന താടിമീശ നീണ്ടവർഷങ്ങളിലെ സഭാസേവനത്തിനിടയിൽ വെളുത്തുപോയത് അദ്ദേഹം അറിഞ്ഞിട്ടുണ്ടോ എന്നു സംശയം. പുറം കഠോരമെന്നു പരിചയമില്ലാത്തവർക്കു തോന്നിയാലും ഉള്ള് സ്നേഹനിർഭരമാണ്. അവിടെ തിങ്ങിനിൽക്കുന്ന നയതന്ത്രജ്ഞതയുടെ ബഹിർസ്ഫുരണമാണ് മുഖത്തു പ്രസരിക്കുന്നതെന്ന് അധികംപേർക്കും അറിഞ്ഞുകൂടാ. ഒരുപക്ഷെ അതൊരു കള്ളച്ചിരിയാണെന്നും അതു കണ്ണടയിൽക്കൂടി പ്രതിഫലിക്കുകയാണെന്നും ചിലർക്കു തോന്നിയേക്കാം. സഭയേയും സഭാനേതാക്കന്മാരെയും വിശ്വസ്തതയോടു സേവിക്കുകയും പഴയസെമിനാരിയെ കാത്തുസൂക്ഷിക്കുകയും ചെയ്ത ഫാദർ റ്റി. സി. ജേക്കബ് അറുപതാം വയസ്സിലേക്കു പ്രവേശിച്ചിരിക്കുകയാണ്. എവിടെ താമസിച്ചാലും അദ്ദേഹം മാനേജരച്ചൻ തന്നെയാണ്. സഭയുടെ വിഷമഘട്ടങ്ങളിൽ ഒട്ടധികം ത്യാഗങ്ങൾ അനുഷ്ഠിച്ചിട്ടുള്ള അദ്ദേഹം അതാരെയെങ്കിലും അറിയിക്കുന്നതിനോ സേവനത്തിന് അംഗീകരണം വേണമെന്ന് ആഗ്രഹിക്കുകയോ ചെയ്തിട്ടില്ല; ചെയ്യുകയുമില്ല. പണം കൈവിട്ടു കളിക്കുകയില്ലെങ്കിലും—അതിനു പണവും ഇല്ല—സൽക്കാരപ്രിയനാണ് അദ്ദേഹം. അദ്ദേഹത്തിന്റെ മുറിയിൽ അധികം ആരും കാണാതെ മുന്തിരിങ്ങയും ഓറഞ്ചും ബിസ്കറ്റും മധുരപാനീയങ്ങളും പഴങ്ങളും ഒക്കെ സൂക്ഷിച്ചുവച്ചിട്ടുണ്ടാവും. ദിവസവും പലർക്കും അവ ലഭിക്കുന്നുണ്ടെന്ന് അനുഭവമുള്ളവർ പറയുന്നു.

ക്ലേശകരമായ ജീവിതം പിന്നിട്ട് കനാനിലെത്തിയിരിക്കുന്ന ഒരനുഭവമാണ് ഇപ്പോഴച്ചനുള്ളതെന്ന് എനിക്കു തോന്നിപ്പോയി. അദ്ദേഹത്തിന്റെ പ്രയത്നങ്ങൾ വിഫലമായില്ല. രണ്ടുവർഷം മുമ്പ് വിശുദ്ധ നാടുകൾ സന്ദർശിച്ച് ആത്മസംതൃപ്തി നേടുന്നതിനുള്ള ഭാഗ്യവും അദ്ദേഹത്തിനു സിദ്ധിച്ചു.

## ബാല്യകാലം

അച്ചൻ ചങ്ങനാശേരി താലൂക്കിൽ ചീരഞ്ചിറ തലക്കുളത്തു ചെറിയാന്റെയും അന്നമ്മയുടെയും മൂന്നാമത്തെ പുത്രനായി 1907 ഓഗസ്റ്റ് 17-ാംനു ജനിച്ചു. പ്രാഥമികവിദ്യാഭ്യാസം ചീരഞ്ചിറ ഗവർമ്മെന്റ് പ്രൈമറി സ്കൂളിലും ഇംഗ്ലീഷ് വിദ്യാഭ്യാസം ചങ്ങനാശേരി എസ്. ബി. ഹൈസ്കൂളിലും കഴിച്ചതിനുശേഷം മലങ്കര ഇടവകയുടെ കാലംചെയ്ത ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിൽനിന്നും 1930-ൽ നാലുന്നാക്കൽ പള്ളിയ്ക്കുവേണ്ടി ശെമ്മാശുപട്ടം സ്വീകരിച്ചു. തുടർന്നു മട്ടയ്ക്കൽ അലക്സന്ത്രയോസ് മല്പാൻ, ചെറിയമഠത്തിൽ സ്കറിയാ മല്പാൻ എന്നിവരുടെ കീഴിൽ പഴയസെമിനാരിയിൽ ചേർന്നും അനന്തരം സെമിനാരി കോട്ടയം എം. ഡി. സെമിനാരിയിലേക്കു മാററിയതിനാൽ അവിടെ ചേർന്നും വൈദികവിദ്യാഭ്യാസം നടത്തി. ആ കാലത്ത് മലങ്കര മെത്രാപ്പോലീത്തായുടെ സെക്രട്ടറി ആയിരുന്ന റവ. എം. വി. ജേക്കബ് കശ്ശീശാപട്ടം ഏററു മാന്തുരുത്തേൽ പള്ളി വികാരിയായി പോയതിനാൽ തൽസ്ഥാനത്തേക്കു തലക്കുളത്തു യാക്കോബുശെമ്മാശൻ നിയോഗിക്കപ്പെട്ടു. ഈ കാലത്തു പഴയസെമിനാരി മാനേജർ എം. സി. കുറിയാക്കോസ് കശ്ശീശാ ആയിരുന്നു. ചില അസൗകര്യങ്ങളാൽ അദ്ദേഹം തൽസ്ഥാനം ഉപേക്ഷിച്ചുപോയതിനാൽ പഴയ സെമിനാരി മാനേജർ സ്ഥാനവും യാക്കോബു ശെമ്മാശൻ തന്നെ വഹിക്കേണ്ടിവന്നു. അന്നു കോയമ്പത്തൂർ സുറിയാനി പള്ളി വികാരിയായിരുന്ന ബ: മാരേട്ട് തോമസു കത്തനാരെ പഴയസെമിനാരി മാനേജരായി നിയമിക്കുന്നതിന് ആഗ്രഹിച്ചുകൊണ്ട് തിരുമേനി അദ്ദേഹവുമായി എഴുത്തുകുത്തുകൾ നടത്തിയെങ്കിലും അതും സാധിക്കാതെവന്നു. ഇങ്ങനെ ഇരിക്കവേ 1934 ഫെബ്രുവരിയിൽ മലങ്കര മെത്രാപ്പോലീത്താ തിരുമനസ്സിലേക്കു പെട്ടെന്ന് ആലസ്യം ഉണ്ടാകുകയും കുറച്ചു ദിവസങ്ങൾക്കുശേഷം ഫെ. 22-ാംനു അദ്ദേഹം കാലം ചെയ്യുകയും ചെയ്തു.

## മാനേജരാകുന്നു

തുടർന്ന് മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനി മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേക്കു അവരോധിക്കപ്പെടുകയും സഭാസമാധാനാർത്ഥം ഊർശ്ലേമിലേക്കു പുറപ്പെടുകയും ചെയ്തു. തിരുമനസ്സിലെ യാത്രയ്ക്ക് അല്പദിവസങ്ങൾക്കുമുൻപ് തിരുമേനി യാക്കോബു ശെമ്മാശനെ കശ്ശീശാ ആയി പട്ടംകെട്ടുകയും പഴയ സെമിനാരി മാനേജരും ചാപ്പൽ വികാരിയുമായി നിയമിക്കുകയും ചെയ്തു. ബാവാ തിരുമനസ്സിലെ യാത്ര ഉദ്ദേശിച്ചവിധത്തിൽ സഫലമാകാതെ വന്നതിനാൽ നാലുമാസങ്ങൾക്കുശേഷം തിരുമേനി നാട്ടിൽ തിരിച്ചെത്തി. അധികം താമസിയാതെ അന്നത്തെ പത്രിയർക്കീസ് കക്ഷി കാതോലിക്കാ കക്ഷിയ്ക്കു എതിരായി കോട്ടയം ജില്ലാക്കോർട്ടിൽ ഒരു കേസും തുടർന്നു റസീവർ ഹർജിയും ഫയൽ ചെയ്തു. ഇ. ജെ. പീലിപ്പോസ്, റ്റി. ജെ. മാത്യു, കെ. ചെറിയാൻ മുതലായ അഭിഭാഷകർ കാതോലിക്കാ കക്ഷിയ്ക്കുവേണ്ടി ഹാജരായി. ഇപ്പോഴത്തെ മാർ അത്താനാസ്യോസ് തിരുമേനി, ഫാ. എം. വി. ജേക്കബ്, ഫാ. റ്റി. സി. ജേക്കബ് മുതലായവർ അവർക്കു വേണ്ട സഹായങ്ങൾ ചെയ്തുകൊടുത്തു.

ജില്ലാക്കോടതിയിൽ കാതോലിക്കാ കക്ഷിയ്ക്കു അനുകൂലമായിട്ടാണ് കേസ്സിൽ വിധിയുണ്ടായത്. തുടർന്നുണ്ടായ എല്ലാ അപ്പീൽ കേസുകളും തിരുവിതാംകൂർ ഹൈക്കോടതിയിലും കേരളാ ഹൈക്കോടതിയിലും കാതോലിക്കാ കക്ഷിയ്ക്കു പ്രതികൂലമായി വിധിച്ചു. ഇതുമൂലം പഴയസെമിനാരിയും സ്വത്തുക്കളും കാതോലിക്കാ കക്ഷിയ്ക്കു എന്നേക്കുമായി നഷ്ടപ്പെട്ടുമെന്നുള്ള പരിതസ്ഥിതിയിൽ എത്തിച്ചേർന്നപ്പോഴാണ് ദേവലോകം കാതോലിക്കേററ് അരമനയും സ്ഥലവും വാങ്ങുന്നതിനിടയായത്. തുടർന്നു ബാവാ തിരുമനസ്സിലെ ആസ്ഥാനം ദേവലോകം അരമനയിലേക്കു മാററപ്പെടുകയും ചെയ്തു. ഈ അവസരത്തിൽ പഴയസെമിനാരി വിടാതെയും അവിടുത്തെ എല്ലാക്കാര്യങ്ങളും ശരിയായി നടത്തിക്കൊണ്ടും ഫാ. ജേക്കബ് അവിടെത്തന്നെ താമസിക്കയും

---

താല്പര്യങ്ങളും, പരിശീലനങ്ങളും അവരുടെ ദൈവവിളിയെ സൂചിപ്പിക്കുന്നവയാണ്. അവരവർക്കു ദൈവം തന്നിരിക്കുന്ന കഴിവ് പരമാവധി പൊതുപ്രയോജനത്തിനായി ഉപയോഗിക്കാവുന്ന ജീവിതസരണികൾ തിരഞ്ഞെടുക്കണം. ദൈവവിളി സെമിനാരിയിൽ പഠിക്കുവാൻ മാത്രമല്ല, കോളജുപ്രവേശനത്തിനും ഉണ്ടായതിനാലാണ് അവിടെ എത്തിയത് എന്ന ചിന്ത നമ്മെ ഭരിക്കണം. പട്ടം ഏററു സഭാസേവനം ചെയ്വാൻ ആഗ്രഹിക്കുന്നവർ ചിലരുടെ ദുർമാതൃക കണ്ടു പിൻതിരിയാതെ, ഒരു മാതൃകാപുരോഹിതനാകുവാൻ ഇപ്പോൾതന്നെ മനസ്സിൽ ഉറയ്ക്കുകയും, പ്രശ്നപരിഹാരങ്ങൾ ഉണ്ടാക്കുകയും ചെയ്യണം. "അഹരോനെപ്പോലെ ദൈവത്താൽ വിളിക്കപ്പെട്ടവരല്ലാതെ ആരും അതു സ്വയമായി എടുക്കുന്നില്ല," "ആകയാൽ എന്റെ സഹോദരന്മാരെ, സ്വർഗ്ഗീയവിളിക്ക് ഓഹരിക്കാരായുള്ളോരെ," "വിളിയേയും തിരഞ്ഞെടുപ്പിനെയും അധികം ഉറപ്പാക്കിക്കൊൾക," കലപ്പയ്ക്കു കൈ വച്ചശേഷം പുറകോട്ടുനോക്കരുത്."

നിങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കുകയും ജീവിതവിജയവും പരീക്ഷാവിജയവും ആശംസിക്കയും ചെയ്യുന്നു.

ഫാ. എം. വി. ജോർജ്



## വേദവായനക്കുറിപ്പുകൾ

### ചൊവ്വ

2 കൊരിന്ത്യർ 4: 5–10

മററുള്ളവർക്കു് പകർന്നുകൊടുക്കുന്നതിനായി ലഭിച്ച ഒരു അമൂല്യനിധിയായിട്ടാണ് യേശുക്രിസ്തുവിൻെറ മുഖത്തിലുള്ള ദൈവതേജസ്സിൻെറ പരിജ്ഞാനത്തെ വി. പൗലോസ് പരിഗണിച്ചിരുന്നതു്. അദ്ദേഹത്തിൻെറ ഹൃദയത്തിലേക്കും മനസ്സിലേക്കും പ്രവഹിച്ച ആ പ്രകാശത്തിൻെറ ഒരു കണ്ണാടിയായിരിക്കുക മാത്രമായിരുന്നു അദ്ദേഹത്തിൻെറ വേലയുടെ സാരാംശം. സുവിശേഷത്തിൻെറ പ്രകാശത്തെ കാണാതിരിക്കത്തക്കവണ്ണം ഈ ലോകത്തിൻെറ ആത്മാവു് മനുഷ്യരെ അന്ധരാക്കിത്തീർക്കുന്നു എന്നാണ് വി. പൗലോസ് കൊരിന്ത്യസഭയോടു പറയുന്നതു്. അതു് ഇന്നു നമുക്കും ഒരു മുന്നറിയിപ്പാണ്. ക്രിസ്ത്യാനികളായ നാം ഓരോരുത്തരുടെയും ചുമതലയാണ് യേശുക്രിസ്തുവിൻെറ ശോഭയെ ഒരളവിലെങ്കിലും പ്രതിബിംബിക്കുകയെന്നതു്. വെറും മൺപാത്രങ്ങളായ നമുക്കു് അതിൽ പ്രശംസിപ്പാൻ ഒന്നുമില്ല. "യേശുവിൻെറ ജീവൻ ഞങ്ങളുടെ ശരീരത്തിൽ വെളിപ്പെടേണ്ടതിനു് യേശുവിൻെറ മരണം ശരീരത്തിൽ എപ്പോഴും വഹിക്കുന്നു" എന്നു് പറയുന്നിടത്തു് കർത്താവിൻെറ തേജസ്സിനെ പ്രതിബിംബിക്കുന്നതു് കുരിശു വഹിക്കുന്നതുമൂലമാണെന്നും അതിനെ എത്ര വലിയ പദവിയായി വി. പൗലോസ് കരുതിയെന്നും വ്യക്തമാകുന്നുണ്ടു്. വി. പൗലോസിനെപ്പോലെ ആന്തരീയ നയനങ്ങൾകൊണ്ടു് കർ

---

ദിവസവും ദേവലോകത്തു ചെന്നു അവിടെയുള്ള കാര്യങ്ങളും അന്വേഷിക്കയും ചെയ്തുകൊണ്ടിരുന്നു. ഈ കാലത്താണ് അദ്ദേഹത്തിൻെറ മേൽനോട്ടത്തിൽ കാതോലിക്കേററു് അരമന ചാപ്പൽ പണിയപ്പെട്ടതു്. ഇപ്പോൾ പഴയസിമ്മനാരി പുരയിടത്തിൽ കാണുന്ന മനോഹരമായ തെങ്ങിൻതോപ്പ് ഫാ. ജേക്കബിൻെറ പ്രയത്നത്താലും ഉത്സാഹത്താലുമാണ് ഉണ്ടായിട്ടുള്ളതെന്നു സമുദായത്തിലുള്ള മിക്ക ആളുകൾക്കും അറിയാവുന്നതാണ്. ഇതിൽനിന്നു നല്ല ഒരാദായം ഇപ്പോൾ സെമിനാരിയിലേക്കു മാസംതോറും ലഭിച്ചുകൊണ്ടിരിക്കുന്നു. വ്യവഹാരങ്ങൾ നിമിത്തവും മററും നാശിച്ചു കിടന്നിരുന്ന സിമ്മനാരി പുരയിടം അടവാക്കി വിവിധതരത്തിലുള്ള കൃഷികൾ ഇറക്കി പരിപാലിച്ചതിനാൽ സിമ്മനാരി പുരയിടം എന്നും പച്ചപിടിച്ചു മനോഹരമായി കിടന്നിരുന്നതു പലരുടെയും ശ്രദ്ധയെ ആകർഷിച്ചിരുന്നു.

സമുദായക്കേസ്സ് കേരള ഹൈക്കോടതിയിൽ കാതോലിക്കാകക്ഷിക്കു ദോഷമായി വിധിച്ചതിനാൽ സുപ്രീംകോടതിയിൽ അപ്പീൽ ബോധിപ്പിച്ചു. ഈ കാലത്തു സമുദായവസ്തുക്കളിലെ ആദായം മുഴുവനും കോടതിമുഖേന എടുത്തുകൊണ്ടിരുന്നതിനാൽ പഴയസിമ്മനാരിയിലേക്കു യാതൊരാദായവും ഇല്ലാതെ വന്നു. ഇതുമൂലം സിമ്മനാരിയിൽ താമസിച്ചിരുന്നവർക്കു പലവിധ ക്ലേശങ്ങൾ അനുഭവിക്കേണ്ടിവന്നു. വ്യവഹാര ആവശ്യത്തിനു ഒട്ടുവളരെ പണവും വേണ്ടിയിരുന്നു. പള്ളികളിൽ സഞ്ചരിച്ചും വ്യക്തികളെ സമീപിച്ചും ആവശ്യമുള്ള പണം ശേഖരിക്കുന്നതിൽ ഒരു പ്രധാന പങ്ക് ഫാ. ജേക്കബ് വഹിച്ചു.

സുപ്രീംകോടതിവിധി കഴിയുന്നതുവരെ അച്ചൻ മാനസികമായും കായികമായും അനുഭവിച്ച കഷ്ടതകളും ബുദ്ധിമുട്ടുകളും നിരവധിയാണ്. സുപ്രീംകോടതി വിധിക്കു ശേഷം കോടതിയിൽ കെട്ടിവച്ചിരുന്ന പണം തിരിച്ചുകിട്ടുകയും അതിൽ നല്ല ഒരു സംഖ്യ ചെലവുചെയ്തു പഴയസിമ്മനാരിയുടെ അററകുററപ്പണി നടത്തുകയും ചെയ്തു. അതിൻെറ ചുമതല ഫാ. ജേക്കബ് തന്നെയാണ് വഹിച്ചതു്. ഇതിനുശേഷമാണ് 1960–ൽ എം. ഡി. സിമ്മനാരിയിൽനിന്നു വൈദിക സിമ്മനാരി പഴയ സെമ്മിനാരിയിലേക്കു മാററിയതു്.

#### ദേവലോകത്തു്

ഇരുപത്തിയേഴു കൊല്ലത്തിനുശേഷം 1960 മാർച്ചിൽ അദ്ദേഹം പഴയ സിമ്മനാരിയുടെ ചുമതലയിൽനിന്നു വിടുർത്തപ്പെടുകയും കാതോലിക്കേററ് അരമന മാനേജരായി നിയമിക്കപ്പെടുകയും ചെയ്തു. ഏതാണ്ടു് തരിശായിക്കിടന്നിരുന്ന ദേവലോകം അരമന പുരയിടം ഇപ്പോൾ 4 ബ്ലോക്കുകളുള്ള ഒന്നാന്തരം റബ്ബർതോട്ടവും മനോഹരമായ ഒരു തെങ്ങിൻതോപ്പുമായി രൂപംകൊണ്ടിരിക്കുകയാണ്. റബ്ബർത്തോട്ടത്തിൽ ററാപ്പിംഗ് തുടങ്ങി. റബ്ബർ, നാളികേരം, കുരുമുളക് മുതലായ ഇനങ്ങളിൽനിന്നു് താമസിയാതെ അരമനയിലേക്കു നല്ല ഒരാദായം കിട്ടുന്നതും അരമനയിലെ നിത്യച്ചെലവുകൾ മിക്കവാറും ഇതുകൊണ്ടു നടത്താവുന്നതുമാണ്. നാമമാത്രമായ ഒരു വേതനമേ ഫാ. ജേക്കബ് പററിയിരുന്നുള്ളു. അങ്ങനെ കിട്ടിക്കൊണ്ടിരുന്ന വേതനത്തിൻെറ ഒരു ഭാഗം പാവപ്പെട്ട കുട്ടികളുടെ വിദ്യാഭ്യാസ സഹായങ്ങൾക്കു കൊടുക്കുകയും അതുമൂലം പല പാവപ്പെട്ട കുട്ടികളും ഇപ്പോൾ പല സ്ഥാപനങ്ങളിലായി ജോലിയിൽ ഇരുപ്പുള്ളതായും അറിയുന്നു.

ജീവകാരുണ്യപരമായ പ്രവർത്തനങ്ങളിലും ഫാ. ജേക്കബ് കഴിവതു പ്രവർത്തിച്ചുകൊണ്ടാണിരിക്കുന്നതു്. 15 കൊല്ലത്തോളമായി നാഷനൽ ക്രിസ്ത്യൻ കൗൺസിലിൻെറ കോട്ടയത്തെ ഒരു കോണ്ടാക്ട് പേഴ്സൻ എന്ന നിലയിൽ അദ്ദേഹത്തിൻെറ സ്തുത്യർഹമായ പ്രവർത്തനം കോട്ടയത്തും ചുററുപാടുമുള്ള പലർക്കും അറിയാം. അവിടെനിന്നു കിട്ടുന്ന അരി, ഗോതമ്പു്, പാൽപ്പൊടി, മെയിസ് മുതലായ ഭക്ഷ്യവിഭവങ്ങൾ വിവിധ സെൻററുകളിലേക്കു കൊടുക്കുകയും കൃത്യമായും കണിശമായും അവ വിതരണം ചെയ്യുന്നതിനു ആവശ്യമുള്ള എല്ലാ ക്രമീകരണങ്ങളും ചെയ്യുകയും അവയുടെ മേൽനോട്ടം നടത്തുകയും ചെയ്യുന്നു. ചങ്ങനാശ്ശേരി മുതൽ കുറവലങ്ങാടുവരെയും പാമ്പാടി മുതൽ കുമരകംവരെയുമുള്ള പല സ്ഥലങ്ങളിലും ഒരിക്കൽ അവ വിതരണം ചെയ്യപ്പെട്ടിരുന്നു. ഇപ്പോൾ കോട്ടയം പരിസരങ്ങളിലേക്കു അവയുടെ വ്യാപ്തി ചുരുക്കിയിരിക്കുകയാണ്. ഭക്ഷ്യക്ഷാമമുള്ള ഈ കാലത്തു് സാധുക്കളായ പലർക്കും ഇതു വലിയ സഹായമാണ്.

സമുദായത്തിൽനിന്നു് ആണ്ടുതോറും വെല്ലൂർ മെഡിക്കൽ കോളജിലേക്കു കൊടുക്കുന്ന സംഭാവനത്തുകയുടെ ശേഖരണം ശ്രീ കെ. എം. ഈപ്പനോടുകൂടി ഫാ. ജേക്കബ് ചുമതലപ്പെട്ടാണ് നടത്തിക്കൊണ്ടിരിക്കുന്നതെന്നുള്ളതും പലർക്കും അജ്ഞാതമായ ഒരു വസ്തുതയാണ്.

സമുദായം വകയായുള്ള ചില പ്രസിദ്ധീകരണങ്ങളുടെ ചുമതലയും അദ്ദേഹം വഹിച്ചുകൊണ്ടിരിക്കുന്നു. വിശുദ്ധ നാടു പര്യടനത്തിനുശേഷം തൽസംബന്ധമായ ഒരു നല്ല പുസ്തകം അദ്ദേഹം പ്രസിദ്ധപ്പെടുത്തി. പ്രായംചെന്ന അവിവാഹിതരായ വൈദികർക്കു് ഒന്നിച്ചുതാമസിക്കുന്നതിനും അവരുടെ ജീവിതസായാഹ്നം സന്തോഷമായി ദൈവത്തിൽ സമർപ്പിച്ചു ജീവിക്കുന്നതിനുംവേണ്ടി ഒരു സ്ഥാപനം ഉണ്ടായാൽ കൊള്ളാമെന്നും അതു മലങ്കരസഭയുടെ മെഡിക്കൽ മിഷനിൽപ്പെടുന്ന ഒരാശുപത്രിയോടനുബന്ധിച്ചായിരിക്കണമെന്നും ഫാ. ജേക്കബിനു് ആഗ്രഹമുണ്ടു്. അറുപതു വർഷംകൂടി ജീവിച്ചിരുന്നു് സഭയെ സേവിക്കാൻ മാനേജരച്ചനു സാധിക്കട്ടെ എന്നു് ഒട്ടും അതിശയോക്തികൂടാതെ ആശംസിക്കുകയാണ്. ഷഷ്ടിപൂർത്തി സമുചിതമായി ആഘോഷിക്കുമ്പോൾ കൂടുതൽ ആശംസകൾ അർപ്പിക്കാമെന്നാഗ്രഹിച്ചുകൊണ്ടു് ഈ വാക്കുകൾ ചുരുക്കട്ടെ.

ത്താവിന്റെ തേജസ്സിനെ യഥാർത്ഥമായി കാണുന്നതിനും അദ്ദേഹത്തെപ്പോലെ അതിനെ പ്രതിബിംബിക്കുന്നതിനും ഇടയാകുന്നതിനായി നമുക്കു പ്രാർത്ഥിക്കാം.

## ബുധൻ

എഫേസ്യർ 1: 3–7, 11–14.

"തന്റെ കൃപാമഹത്വത്തിന്റെ പുകഴ്ചയ്ക്കായി സ്നേഹത്തിൽ നമ്മെ മുന്നിയമിക്കയും ചെയ്തു" എന്ന് വി. പൗലോസ് പറഞ്ഞു. നമുക്കു ദൈവമഹത്വത്തിലുള്ള വിശിഷ്ടസ്ഥാനം വ്യക്തമാക്കുകയാണ് ചെയ്യുന്നത്. "മഹത്വത്തിന്റെ പുകഴ്ച"യെന്ന് അദ്ദേഹം വീണ്ടും വീണ്ടും എടുത്തു പറയുന്നുണ്ട്. എന്നാൽ വെറും വാക്കുകൾകൊണ്ടു ദൈവമഹത്വവും അതിൽ മനുഷ്യർക്കുള്ള സ്ഥാനവും വർണ്ണിച്ചു തൃപ്തിപ്പെടുന്ന ഒരാളല്ലായിരുന്നു വി. പൗലോസ്. അദ്ദേഹത്തിന്റെ ജീവിതം ദൈവമഹത്വത്തിന്റെ പുകഴ്ചയായിത്തന്നെ ലോകത്തിൽ വിളങ്ങിയിരുന്നു. അതുപോലെതന്നെ അനേകതലമുറകളിൽ ദൈവസ്നേഹത്തിന്റെ ശോഭയേറിയ സാക്ഷികളായി ജീവിച്ച വിശ്വാസവീരന്മാരെക്കുറിച്ചും നമുക്കു അറിയാവുന്നതാണു. എന്നാൽ ഇന്ന് സഭകളും വ്യക്തികളും കർത്താവിന്റെ മഹത്വത്തിന്റെ പുകഴ്ചയ്ക്കായിട്ടാണോ ജീവിക്കുന്നതെന്നു ചിന്തിക്കുമ്പോൾ നമുക്കു ദുഃഖത്തിനാണ് കൂടുതൽ അവകാശമെന്നു കാണാം. നമ്മിൽ വർഗ്ഗീയ ചിന്തകളും സാമൂഹ്യഅനീതികളും നടമാടുന്നിടത്തോളം കാലം ദൈവമഹത്വത്തിന്റെ പുകഴ്ചയ്ക്കായി ജീവിക്കുക സാദ്ധ്യമല്ല.

## വ്യാഴം

എഫേസ്യർ 1: 15–23.

ലോകകാര്യങ്ങളിൽ ദൈവത്തിന് ഒരു പ്ലാൻ ഉണ്ട്. അതു നടപ്പിലാക്കാൻ താൻ പരിശ്രമിച്ചുകൊണ്ടിരിക്കുന്നു. കലഹവും കുഴപ്പങ്ങളും നിറഞ്ഞ ഈ ലോകത്തിൽ മനുഷ്യരെ തന്നിലേയ്ക്കും തമ്മിൽ തമ്മിലുള്ള ഐക്യത്തിലേയ്ക്കും കൊണ്ടുവരുവാൻ താൻ ആഗ്രഹിക്കുന്നു. മനുഷ്യന്റെ പാപവും സ്വാർത്ഥതയും ദൈവത്തിന്റെ പദ്ധതികളെ തടസ്സപ്പെടുത്തിയേക്കാമെങ്കിലും ആത്യന്തികമായി അവയെ തോല്പിക്കുക സാദ്ധ്യമല്ല. നമ്മുടെ കർത്താവിന്റെ മരിച്ചവരിൽനിന്നുള്ള ഉയർത്തെഴുന്നേൽപ്പ് അതിനു തെളിവാണ്. എന്നാൽ ദൈവത്തിന്റെ ഉദ്ദേശം ലോകത്തിൽ നടപ്പാകേണ്ടതെങ്ങനെയാണ്? സഭയിൽക്കൂടെയെന്നാണ് വി. പൗലോസ് പറയുന്നത്. "എല്ലാററിലും എല്ലാം നിറയ്ക്കുന്നവന്റെ നിറവായിരിക്കുന്ന അവന്റെ ശരീരമായ സഭ" എന്നു സഭയെ വിശേഷിപ്പിച്ചിരിക്കുന്നതിനാൽ സഭയുടെ ചുമതല ഏററവും ബൃഹത്താണ്. വർഗ്ഗീയവും സാമുദായികവുമായ എല്ലാ ഉച്ചനീചത്വങ്ങളെയും അതിലംഘിച്ച് സകലരേയും യേശുക്രിസ്തുവിൽ ഒരേ കൂട്ടായ്മയിൽ കൊണ്ടുവരികയാണ് സഭയുടെ ജോലി. അപ്പോൾ സഭാംഗങ്ങൾക്കിടയിലും സഭകൾക്കിടയിലും ഉള്ള ഭിന്നതകളും കലഹങ്ങളും കർത്താവിന്റെ ശരീരമായ സഭയ്ക്കു എത്രയേറെ കളങ്കവും അപമാനവും വരുത്തുന്നതാണ്!

## വെള്ളി

എഫേസ്യർ 3: 14–19.

ദൈവത്തിനു മനുഷ്യരെ സംബന്ധിച്ചുള്ള പ്ലാനിൽ മാത്രമല്ല, തന്റെ പ്ലാൻ നടപ്പാക്കുന്നതിന് ആവശ്യമായ ശക്തി നൽകുമെന്ന തന്റെ വാഗ്ദത്തത്തിലുമാണ് ദൈവമഹത്വം നാം ദർശിക്കുന്നത്. ആത്മാവിനാൽ അകത്തെ മനുഷ്യനെ സംബന്ധിച്ചു ബലപ്പെടുമെന്നും ക്രിസ്തുവിശ്വാസത്താൽ ഹൃദയങ്ങളിൽ വാഴുമെന്നും ഉള്ള ഉറപ്പാണ് നമുക്കു നൽകിയിരിക്കുന്നത്. ദൈനംദിനപ്രാർത്ഥന, വേദവായന ഇവയിൽക്കൂടെയും വി. കർബാനാനുഭവത്തിൽക്കൂടെയും അക്ഷയമായ ദൈവത്തിന്റെ കൃപാധനം നാം പ്രാപിക്കുകയും നമ്മോടും മനുഷ്യജാതിയോടു പൊതുവായും ഉള്ള ദൈവസ്നേഹത്തിന്റെ വീതിയും നീളവും ഉയരവും ആഴവും നാം ആഗ്രഹിക്കുകയും ചെയ്യുന്നു. അങ്ങനെ ദൈവത്തിന്റെ എല്ലാ നിറവിനോളം നാം നിറഞ്ഞു വരണമെന്നുള്ളതാണ് ദൈവത്തിന്റെ പ്ലാൻ. അതു നമ്മുടെ ജീവിതത്തിൽ എത്രമാത്രം പ്രായോഗികമാകുന്നുണ്ട്?

## ശനി

റോമർ 8: 14–17.

ക്രിസ്തു നമ്മിൽ വസിക്കുന്നു എന്നുള്ള ബോധം നമ്മിൽ രൂഢമൂലമാകുമ്പോൾ തന്റെ ആത്മാവിന്റെ നടത്തിപ്പിന് കീഴ്പ്പെടണമെന്ന ചിന്ത നമ്മിൽ വർദ്ധമാനമായിവരുന്നു. നാം ദൈവമക്കളാണെന്ന് ഗ്രഹിക്കുന്നത് ഭയത്തിൽനിന്നും ഭാവിയെക്കുറിച്ചുള്ള ആകുലചിന്തയിൽനിന്നും നമ്മെ സ്വതന്ത്രരാക്കുന്നു. എന്റെ പിതാവേ, എന്നു ദൈവത്തെ വിളിക്കത്തക്കവണ്ണം ദൈവഭവനത്തിലെ ഒരംഗമായി എന്നെയും ദത്തെടുത്തിരിക്കുന്നു എന്നുള്ള സത്യം നമ്മെ ധൈര്യപ്പെടുത്തേണ്ടതാണ്. നാം യഥാർത്ഥത്തിൽ ദൈവമക്കളായിത്തീരുന്നെങ്കിൽ ജീവിതം പരിപൂർണ്ണമായി രൂപാന്തരപ്പെടുന്നതാണ്. ഒരു ക്രിസ്ത്യാനിയുടെ അനുഭവം അതാണ്. സ്വർഗ്ഗസ്ഥനായ പിതാവ് തന്റെ പ്രകാശത്തിന്റെയും സന്തോഷത്തിന്റെയും പ്രത്യാശയുടെയും ധൈര്യത്തിന്റെയും നിക്ഷേപങ്ങൾ നമുക്കായി തുറന്നുതരുന്നു. കൂരിരുൾ താഴ്വരകളിലും താൻ നമ്മെ പ്രകാശിപ്പിക്കുന്നു. നമ്മുടെ കർത്താവിനോടുകൂടെ കഷ്ടമനുഭവിക്കണമെന്നുള്ളതാണ് നമ്മുടെ ഭാഗത്തു നാം നിർവ്വഹിക്കേണ്ട ചുമതല.

## ഞായർ

വി. ലൂക്കോസ് 1: 39–56.

സാമുദായികസ്ഥാനംകൊണ്ടും പ്രായംകൊണ്ടും ആദരണീയയായ എലിശബേത്ത് പരിശുദ്ധാത്മനിറവുള്ളവളായി കന്യകമറിയാമിനെ അഭിനന്ദിക്കുകയാണ്. കർത്താവിന്റെ അമ്മയായിത്തീരുന്നതിനുള്ള ഭാഗ്യം ലഭിച്ച കന്യകമറിയാമിനോട് അസൂയ തോന്നാതെ ആ ഭാഗ്യം ലഭിച്ചതിൽ സന്തോഷിച്ചത് അമാനുഷികംതന്നെ. "കർത്താവു തന്നോട് അരുളിച്ചെയ്തതിന് നിവൃത്തിയുണ്ടാകും എന്നു വിശ്വസിച്ചവൾ ഭാഗ്യവതി" എന്നു പറഞ്ഞ് എലിശബേത്ത് അവളുടെ അഭിനന്ദനം തുടരുകയും ചെയ്തു. സ്വന്തം ഭർത്താവിന് അവിശ്വാസത്താൽ ലഭിച്ച ശിക്ഷയുടെ പശ്ചാത്തലത്തിൽ ഈ വാക്കുകളും അമാനുഷികംതന്നെ. കന്യകമറിയാമിൽ ഈ അഭിനന്ദനം സൃഷ്ടിച്ച പ്രതികരണവും അമാനുഷികമാണ്. സ്വന്ത ഉയർച്ചയിൽ നിഗളിക്കുന്നതിനു പകരം "എന്റെ ഉള്ളം കർത്താവിനെ മഹിമപ്പെടുത്തുന്നു" എന്നു പറയുന്നു. അവൾ ഒരു വിധത്തിലും ഈ ഉയർച്ചയ്ക്കു യോഗ്യയല്ലെന്ന് "അവൻ തന്റെ ദാസിയുടെ താഴ്ച കടാക്ഷിച്ചിരിക്കുന്നു" എന്നു പറഞ്ഞ് സ്വയം വിനയപ്പെടുകയും ചെയ്തു. അങ്ങനെ ദൈവാത്മനിറവുള്ളവരായി ആ സ്ത്രീരത്നങ്ങൾ ദൈവമഹത്വത്തെ പ്രതിബിംബിക്കുന്നതായി നാം കാണുന്നു. നമ്മുടെ കർത്താവിന്റെ ജീവിതമാതൃകയും തന്റെ ഉൽകൃഷ്ട ഉപദേശങ്ങളും തന്റെ പരിശുദ്ധാത്മാവും പ്രാപിച്ച സ്ത്രീപുരുഷന്മാരായ നാം ആ സ്ത്രീരത്നങ്ങളുടെ മുൻപാകെ എത്രയോ ലജ്ജാധീനരാകേണ്ടിയിരിക്കുന്നു?

## തിങ്കൾ

റോമർ 8: 18–24.

വി. പൗലോസ് സ്വന്തം ജീവിതത്തിൽ വളരെയേറെ കഷ്ടതകൾ അനുഭവിച്ചു. കഷ്ടതകളെ ദൈവാശ്രയത്തോടെ സ്വീകരിക്കുന്നതിനും അവയ്ക്ക് അപ്പുറമുള്ള വാഗ്ദത്തങ്ങളെ കാണുന്നതിനും അദ്ദേഹം പഠിച്ചു. "നമ്മിൽ വെളിപ്പെടുവാനുള്ള തേജസ്സ് വിചാരിച്ചാൽ ഈ കാലങ്ങളിലെ കഷ്ടങ്ങൾ സാരമില്ലെന്ന് നാം എണ്ണുന്നു" എന്ന് സ്വന്ത അനുഭവത്തിൽ നിന്ന് അദ്ദേഹം പറയുന്നത് അനേകപ്രയാസങ്ങളിൽക്കൂടെയും പരീക്ഷണങ്ങളിൽക്കൂടെയും പോകുന്നവർക്ക് ഒരു നവജീവൻ തന്നെ നൽകുന്നതാണ്. നമ്മിൽ വെളിപ്പെടുവാനുള്ള തേജസ്സ് അത്രമാത്രം യഥാർത്ഥമായും അഭികാമ്യമായും അദ്ദേഹം കണ്ടു. ഈദൃശമായ വിശ്വാസസ്ഥിരത നമുക്കും ലഭിക്കുന്നതിനായി വിശ്വാസവീരന്മാരുടെ ജീവിതാനുഭവങ്ങൾ നാം വായിക്കുകയും കർത്താവിൽ സകലതും ഭരമേല്പിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു.

---

# സജീവനായ ക്രിസ്തുവിന്റെ സഖിത്വവും സംസർഗ്ഗവും നമ്മുടെ ഏക അടിസ്ഥാനം

എം. തൊമ്മൻ

ആദിമുതലുള്ളതും ഞങ്ങൾ കേട്ടതും സ്വന്തം കണ്ണുകൊണ്ടു കണ്ടതും ഞങ്ങൾ നോക്കിയതും ഞങ്ങളുടെ കൈതൊട്ടതും ആയ ജീവന്റെ വചനം സംബന്ധിച്ചു.......ഞങ്ങൾ കണ്ടും കേട്ടുമുള്ളതു നിങ്ങൾക്കു ഞങ്ങളോടു കൂട്ടായ്മ ഉണ്ടാകേണ്ടതിനു നിങ്ങളോടും അറിയിക്കുന്നു.

(1 യോഹ. 1: 1, 2)

"വചനം ജഡമായിത്തീർന്നു, കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ വസിച്ചു," എന്നിപ്രകാരമാണ് വി. യോഹന്നാൻ തന്റെ സുവിശേഷത്തിൽ ദൈവത്തിന്റെ മനുഷ്യാവതാരത്തെ വർണ്ണിച്ചിരിക്കുന്നത്. അതേ ആശയം തന്നെ യോഹന്നാന്റെ ലേഖനത്തിൽനിന്നു മേൽ ഉദ്ധരിച്ചിട്ടുള്ള ഭാഗത്തു കാണാം. മനുഷ്യാവതാരംചെയ്ത ദൈവം ഒരു സാധാരണ മനുഷ്യനെപ്പോലെ സാധാരണ മനുഷ്യരുടെ ഇടയിൽ ജീവിക്കുകയും തന്റെ ശിഷ്യന്മാരും സ്നേഹിതന്മാരുമായി പ്രത്യേകം തിരഞ്ഞെടുക്കപ്പെട്ട ഒരു സമൂഹത്തിനു തന്റെ നിരന്തര സാന്നിദ്ധ്യവും ആളത്വബന്ധവും ഉപദേശങ്ങളും നൽകുകയും ചെയ്തു എന്നുള്ളതാണ് ക്രിസ്തുസഭയുടെയും ക്രിസ്തീയജീവിതത്തിന്റെയും അടിസ്ഥാനം. ആദിമശിഷ്യന്മാർക്കും അപ്പോസ്തലന്മാർക്കും ദൈവപുത്രനായ യേശുവുമായി നേരിട്ടുണ്ടായ സമ്പർക്കവും സ്നേഹബന്ധവും അവരുടെ സാക്ഷ്യംവഴിയായും പരിശുദ്ധാത്മാവിന്റെ വ്യാപാരത്താലും പിൻതലമുറകൾക്കും യാഥാർത്ഥ്യമായി അനുഭവപ്പെട്ടു. കാണാതെ വിശ്വസിക്കുവാൻ ഭാഗ്യം ലഭിച്ചിട്ടുള്ള നമ്മുടെ അനുഭവം, കണ്ടു വിശ്വസിച്ച ശിഷ്യന്മാരുടേതിൽനിന്നു യാഥാർത്ഥ്യത്തിലോ മേന്മയിലോ ഒട്ടും കുറവുള്ളതല്ല. ക്രിസ്തീയജീവിതം അന്നും ഇന്നും ക്രിസ്തുവിനോടുള്ള ആത്മീകബന്ധത്തിൽ ക്രമാഗതമായ വളർച്ചയാണ്. അതു ക്രിസ്തുവിന്റെ ശിഷ്യത്വത്തിൽ ആരംഭിക്കുന്നു. ക്രിസ്തു നമ്മുടെ രക്ഷകനായി അനുഭവപ്പെടുന്നതിനു മുമ്പായി നമ്മുടെ ഗുരു ആയി പ്രത്യക്ഷപ്പെടുന്നു. അപ്പോസ്തലന്മാർക്കുണ്ടായ അനുഭവംതന്നെ ഇന്നു ക്രിസ്തുവിനെ അനുഗമിക്കുന്നവരുടെ ജീവിതത്തിൽ ആവർത്തിക്കപ്പെടുന്നു. അവർക്കെന്നപോലെ ഇന്നു നമുക്കും ക്രിസ്തുവിൽനിന്നു ലഭിക്കുന്ന പ്രഥമമായ വിളി ക്രിസ്തുവിനോടുകൂടെ ഇരിക്കുവാനുള്ള വിളിയാണ്. (മർക്കോസ് 3: 14) ആദിമശിഷ്യന്മാർക്കു യേശുവിന്റെ ശാരീരികമായ സാമീപ്യവും സഖിത്വവും പരിശീലനവും ലഭിച്ചു. എന്നാൽ ഇന്നു നമുക്ക്, പരിശുദ്ധാത്മസഹായത്താൽ യേശുവിന്റെ ആത്മീയസാന്നിദ്ധ്യവും സഖിത്വവും നടത്തിപ്പും ഒട്ടും കുറയാത്ത അളവിൽ ലഭിക്കുന്നു. യേശുവിന്റെ വചനങ്ങൾ വിശുദ്ധ വേദപുസ്തകം വഴിയായി അന്നെന്നപോലെ ഇന്നും നമുക്കു കേൾക്കാം, യേശു അന്നെന്നപോലെ ഇന്നും മനുഷ്യരെ വിളിക്കുകയും ഉപദേശിക്കുകയും പരിശീലിപ്പിക്കുകയും ചെയ്യുന്നുണ്ട്. അവന്റെ സഖിത്വത്തിൽ സമയം ചെലവഴിക്കുവാൻ സന്നദ്ധരായവർക്ക് ഇന്നും അതിനുള്ള അവസരമുണ്ട്. അവന്റെ വചനം വായിക്കുവാനും കേൾക്കുവാനും ഒരുക്കമുള്ളവർക്ക് അവൻതന്നെ അതു വ്യാഖ്യാനിച്ചുകൊടുക്കത്തക്കവണ്ണം അവന്റെ ശരീരമാകുന്ന സഭയിലും വിശ്വാസികളുടെ ഹൃദയങ്ങളിലും സന്നിഹിതനായിരിക്കുന്നു. എന്നാൽ ക്രിസ്തീയ ജീവിതം പ്രധാനമായി എല്ലാ ക്രിസ്ത്യാനികളും മനസ്സിലാക്കുന്നുണ്ടോ? മനസ്സിലാക്കുന്നെങ്കിൽ സഖിത്വത്തിന്റെ വ്യവസ്ഥകൾ പാലിക്കുന്നുണ്ടോ?

ആത്മീയ സാന്നിദ്ധ്യം ശാരീരികസാന്നിദ്ധ്യംപോലെ ഒരു യാഥാർത്ഥ്യമായി നമുക്കു തോന്നിയില്ലെന്നുവരാം. അതു വിശ്വാസത്തേയും പരിശീലനത്തെയും ആശ്രയിച്ചിരിക്കുന്ന ഒരു കാര്യമാണ്. അനുഭവസ്ഥർക്കു യേശുവിന്റെ ആത്മീയസാന്നിദ്ധ്യം മററാരുടെയെങ്കിലും ശാരീരികസാന്നിദ്ധ്യത്തേക്കാൾ യഥാർത്ഥവും വിലയേറിയതുമാണ്. യേശുവിന്റെ ആത്മീയസാന്നിദ്ധ്യം നമുക്കു വിശ്വസിക്കാവുന്ന ഒരു വസ്തുതയാണെങ്കിൽ അവന്റെ സഖിത്വം അവൻ ശരീരത്തിൽ ഭൂമിയിൽ സഞ്ചരിച്ച കാലത്തേതിനേക്കാൾ ദൃഢതരമായി നമുക്ക് ഇന്ന് അനുഭവപ്പെടും. എന്നാൽ നാം അവനുമായുള്ള സംസർഗ്ഗത്തിനു സമയം കൊടുക്കണം. അവനിൽനിന്നു കേട്ടുപഠിക്കുവാനായി കാത്തിരിക്കണം. അവന്റെ വചനങ്ങൾ വായിച്ചു ചിന്തിക്കുകയും ധ്യാനിക്കുകയും ചെയ്യണം. യേശുവിൽനിന്നു പഠിക്കുന്നതു ഒരു ലൗകികഗുരുവിൽനിന്നോ പുസ്തകത്തിൽനിന്നോ പഠിക്കുന്നതുപോലെയല്ല. കേവലം ആശയവിനിമയമല്ല യേശുവിന്റെ കളരിയിൽ നടക്കുന്നത്. യേശു പഠിപ്പിക്കുന്ന പാഠങ്ങൾ യേശുവിന്റെ ആളത്വത്തോടു ഉററ ബന്ധമുള്ളവയാണ്. യേശു തന്നെയാണ് ആത്യന്തികമായ സത്യം. അതുകൊണ്ടു യേശുവുമായുള്ള ആളത്വബന്ധത്തിൽ വളരുകയും യേശുവിന്റെ ഹിതത്തിനു കീഴ്പെട്ടു ജീവിക്കുകയും ചെയ്യുന്ന അളവിൽ മാത്രമേ യേശുവിന്റെ യഥാർത്ഥ ശിഷ്യന്മാരായി തുടരുവാൻ നമുക്കു കഴിയൂ. യേശുവിന്റെ ഹൃദയത്തിൽനിന്നും ജീവിതത്തിൽനിന്നും അകററിനിർത്തിക്കൊണ്ടുള്ള മതാനുഷ്ഠാനങ്ങളോ വഴിപാടുകളോ ദാനധർമ്മങ്ങളോ ഒന്നുംതന്നെ ക്രിസ്തുമതത്തിന്റേതായ ഫലങ്ങൾ പുറപ്പെടുവിക്കുകയോ ദൈവത്തിന്റെ അനുഗ്രഹപ്രാപ്തിക്കു പര്യാപ്തമായി ഭവിക്കുകയോ ചെയ്കയില്ല.

പലർക്കും യേശുവിന്റെ സാന്നിദ്ധ്യവും സഖിത്വവും യഥാർത്ഥമല്ലെന്നുള്ളതിനേക്കാൾ അവന്റെ ഹിതത്തിനു കീഴ്പെട്ടു ജീവിക്കുന്നതു പ്രയാസമായി തോന്നുന്നതിനാലാണ് ക്രിസ്തീയജീവിതം സാദ്ധ്യവും സ്വീകാര്യവുമാകാത്തത്. ആപത്തിൽ അഭയം തേടുവാനും ആവശ്യങ്ങൾ സാധിച്ചുകിട്ടുവാനുമായി മാത്രമാണ് പലരും ദൈവത്തെ സമീപിക്കുന്നത്. ആ ലവലിൽ മാത്രമാണെങ്കിൽ യേശുവിന്റെ സഖിത്വം മുമ്പോട്ടു പോകുകയില്ല. യേശുവിനെ അനുഗമിച്ചവരിൽ വളരെപ്പേർ ഒരു ഘട്ടം കഴിഞ്ഞു് യേശുവിനെ ഉപേക്ഷിച്ചു പോയതായി നാം വായിക്കുന്നു. (യോഹ. 6: 66) യേശുവിന്റെ വചനങ്ങൾ ദുർഗ്രഹമായിത്തോന്നിയതുകൊണ്ടല്ല അവർ പോയത്. യേശുവിന്റെ വചനങ്ങളെ നിത്യജീവന്റെ വചനങ്ങളായി കാണുവാൻ തക്കവണ്ണം യേശുവിനെ അവർ അറിഞ്ഞില്ല. അറിയുവാനുള്ള ആത്മീയദാഹമോ ഒരുക്കമോ ക്ഷമയോ അവർക്കുണ്ടായിരുന്നില്ല. ശരീരത്തിനാവശ്യമായ അപ്പം മാത്രമാണ് അവർ ആഗ്രഹിച്ചത്. അതു കിട്ടാവുന്നിടത്തോളം അവർ സ്വീകരിച്ചു. കിട്ടാതായപ്പോൾ മറെറാന്നും യേശുവിൽനിന്ന് അവർ ആഗ്രഹിച്ചില്ല. താൻ ജീവന്റെ അപ്പമാണെന്നും തന്നെ ഭക്ഷിക്കണമെന്നും മററുമുള്ള ഭാഷ അവർക്കു മനസ്സിലായില്ല. അതുതന്നെയാണ് ഇന്നും സംഭവിച്ചുകൊണ്ടിരിക്കുന്നത്.

# സമാധാനത്തിന്റെ ഫലങ്ങൾ സ്വന്തമാക്കുന്നതിൽ സഭ ശ്രദ്ധിക്കണം

യൂഹാനോൻ മാർ സേവേറിയോസ്

നമ്മുടെ സഭയുടെ പൊതുവായ ചില കാര്യങ്ങൾ എടുത്തുപരാമർശിക്കട്ടെ. സഭാസമാധാനം ഉണ്ടായതിന്റെ ഫലങ്ങൾ നാം നേടേണ്ടിയിരിക്കുന്നു. ദീർഘമായ വ്യവഹാരത്തിലും അന്ത:ഛിദ്രത്തിലും കഴിഞ്ഞ സഭയ്ക്കു വന്നുകൂടിയിട്ടുള്ള നഷ്ടങ്ങൾ അനല്പങ്ങളാണ്. അവയെ പരിഹരിക്കുക എന്നതാണ് സഭയുടെ അടിയന്തരകർത്തവ്യം.

സാമ്പത്തികനഷ്ടവും ദൈവികകാര്യങ്ങൾ പ്രവർത്തിക്കുന്നതിനു സാധിക്കാത്തതുകൊണ്ടുള്ള നഷ്ടവുമാണ് സഭയെ ബാധിച്ചിട്ടുള്ളത്. സഭാംഗങ്ങളുടെ ധാരണകളിലും ദർശനത്തിലും സംഭവിച്ചിട്ടുള്ള വ്യതിയാനങ്ങളാണ് ഏററവും വലിയ നഷ്ടമായി നമുക്കു കണക്കാക്കുവാനുള്ളത്. സഭയെക്കൊണ്ടും പള്ളികളെക്കൊണ്ടും ഇന്നയിന്ന കാര്യങ്ങൾ നടത്തണമെന്നുള്ളദൈവോദ്ദേശത്തെവിട്ട് സ്വാർത്ഥപരമായ ഉദ്ദേശസാദ്ധ്യത്തിനായിഅവയെചൂഷണംചെയ്യുന്നസമ്പ്രദായം പലയിടത്തുംനിലവിലിരിക്കുന്നു.നമുക്കു വന്നനഷ്ടംഇതാണ്. ഈ നഷ്ടം പരിഹരിക്കുവാൻ നാം കഠിനാദ്ധ്വാനം ചെയ്യേണ്ടിയിരിക്കുന്നു. ഒരു ആത്മികപുനരുജ്ജീവനവും നവോത്ഥാനവും സമാധാനഫലമായി നാം നേടിയെടുക്കുവാനുണ്ട്.

പള്ളികളെ സംബന്ധിച്ചാണെങ്കിൽ അവ ഏതോ കാലത്ത് എങ്ങനെയോ കടന്നുകൂടിയ ചില സ്വതന്ത്രസ്ഥാപനകളായിട്ട് നിലനിന്നു വരുന്നു എന്ന ധാരണ ചിലയിടങ്ങളിലുള്ളതായി കാണാം. ഓരോ പള്ളിയും സ്വതന്ത്രമാണെന്നും, അതിനുള്ളിലെ കാര്യങ്ങൾ അവിടെയുള്ളവരുടെ സ്വന്തയിഷ്ടം അനുസരിച്ചുമാത്രം നടക്കണമെന്നും മേലധികാരികൾ അവയുടെ ഉള്ളിലുള്ള സംഗതികളിൽ പ്രവേശിക്കരുതെന്നും ഉള്ള ഇടുങ്ങിയ ചിന്താഗതി പ്രത്യക്ഷപ്പെടുന്നുണ്ട്! ഈ സങ്കുചിതചിന്താഗതി മാറാതെ സഭ വളരുകയില്ല. ഞങ്ങളുടെ പള്ളി, ഞങ്ങളുടെ പണം എന്ന നില മാറി, നമ്മുടെ പള്ളി, നമ്മുടെ പണം എന്നു പറയുന്ന ഒരു വ്യവസ്ഥിതിയാണ് ഉണ്ടാകേണ്ടത്. ഒരു ഭദ്രാസനത്തെ സംബന്ധിച്ചു പറയുമ്പോഴും അതിന്റെ സ്വന്തമായ കാര്യങ്ങളിൽ ശ്രദ്ധിക്കുകയും അതോടൊപ്പം സഭയുടെ പൊതുവായ കാര്യങ്ങളിൽ സഹകരിക്കുകയും ചെയ്യേണ്ടതുണ്ട്. കാരണം പൊതുസഭയെ വിട്ട് ഒരു ഭദ്രാസനത്തിനോ ഇടവകയ്ക്കോ പല കാര്യങ്ങളിലും തനിയെ നിൽക്കുക സാദ്ധ്യമല്ല. സഭയെ പൊതുവായി അഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾ വരുമ്പോൾ ഒററപ്പെട്ടുള്ള നില അപകടമായി ഭവിക്കും.

## അധ:പതനം

സഭാംഗങ്ങളിൽ ഉണ്ടായിട്ടുള്ള ധാർമ്മികവും ആത്മികവുമായ അധ:പതനം അർബുദവ്യാധിപോലെ സഭാഗാത്രത്തെ കരണ്ടു നശിപ്പിച്ചുകൊണ്ടിരിക്കുന്നു എന്നുള്ള യാഥാർത്ഥ്യം അധികംപേർ കാണുന്നില്ല, ക്രിസ്തീയമൂല്യങ്ങളോടും ജീവിതത്തിലെ ഘനമേറിയ തത്വങ്ങളോടും വിശ്വാസസംഹിതകളോടും ഉള്ള അവഗണനാമനോഭാവം, നിസ്സാരകാര്യങ്ങൾക്കുവേണ്ടിപ്പോലും മത്സരിക്കുകയും വഴക്കും കേസ്സും നടത്തുകയും ചെയ്യുന്ന ദുർവാസന, പൊതുമുതലുകൾ നിഷ്പ്രയോജനമായി ധൂർത്തടിക്കുന്നതിനുള്ള വ്യഗ്രത എന്നിവ അസമാധാനത്തിന്റെയും അന്ത:ഛിദ്രത്തിന്റെയും ഇന്നും അവശേഷിക്കുന്ന വ്യാധികളാണ്. വേദപുസ്തകജ്ഞാനം,

യേശുവിന്റെ ആദർശങ്ങളെയോ ഉപദേശങ്ങളെയോ ദാനങ്ങളെയോ ആവശ്യാനുസരണം സ്വീകരിക്കുവാൻ സന്നദ്ധരായിട്ടുള്ള പലരുണ്ട്. എന്നാൽ യേശുവിനെ മുഴുവനായി സ്വീകരിച്ച് അവന്റെ ഹിതാനുവർത്തികളായി സ്വന്തം ഹിതത്തെ ബലികഴിക്കുവാൻ തയ്യാറുള്ളവർ തുലോം ചുരുക്കമാണ്. യേശു പ്രഥമമായി കരുതുന്ന ആത്മീയ മൂല്യങ്ങളെയോ ദൈവരാജ്യത്തിന്റെ താല്പര്യങ്ങളെയോ ആദരിക്കാതെയും അംഗീകരിക്കാതെയുമുള്ള പരിപാടികളെയാണ് നാം സ്വന്തജീവിതത്തിലും സഭാജീവിതത്തിലും നടപ്പിലാക്കാൻ ബദ്ധപ്പെടുന്നത്. വ്യക്തിജീവിതത്തിൽനിന്നും കുടുംബങ്ങളിൽനിന്നും ഇടവകകളിൽനിന്നും സഭയിൽനിന്നുപോലും ക്രിസ്തു പുറം തള്ളപ്പെട്ട ഒരു പ്രതീതിയാണ് കൂടുതൽ അനുഭവപ്പെടുന്നത്. ക്രിസ്തുവിന്റെ ആദർശങ്ങളും ആത്മാവും എവിടെ? നമ്മുടെ വ്യക്തിപരവും സാമൂഹ്യവുമായ ജീവിതനിലവാരം എവിടെ? ഇന്ന് എവിടെ നോക്കിയാൽ അക്രൈസ്തവർക്കു ക്രിസ്തുവിനെ കാണുവാൻ കഴിയും. യേശുവിന്റെ ശിഷ്യന്മാരെ നോക്കിക്കൊണ്ട് ''ഇവർ യേശുവിനോടുകൂടെ ആയിരുന്നു,, എന്നു പറഞ്ഞതുപോലെ ഇന്നത്തെ എത്ര ക്രിസ്ത്യാനികളെ നോക്കി പറയുവാൻ കഴിയും? സഭ ക്രിസ്തുവിന്റെ ശരീരമാണെന്നു നാം പ്രസംഗപീഠങ്ങളിൽ നിന്നു വിളിച്ചു പറയുന്നുണ്ട്. എന്നാൽ ആ ശരീരത്തിന്റെ ഏതെങ്കിലും ലക്ഷണം സഭയിൽ പ്രകടമാകുന്നുണ്ടോ? വിശന്നു തളർന്ന ജനക്കൂട്ടത്തോടു മനസ്സലിവുതോന്നി അവരെ പോഷിപ്പിക്കയും കുഷ്ഠരോഗിയെ തൊട്ടു സുഖപ്പെടുത്തുകയും പാപികളുടെയും സമുദായ ഭ്രഷ്ടരുടെയും സ്നേഹിതനായി വർത്തിക്കുകയും, ദരിദ്രർക്കു സുവിശേഷം പ്രസംഗിക്കുകയും നന്മചെയ്തുകൊണ്ടു ചുററിസഞ്ചരിക്കുകയും അവസാനം കരിശിലെ മരണത്തിനു സ്വന്തശരീരത്തെ ഏല്പിച്ചുകൊടുക്കുകയും ചെയ്ത ക്രിസ്തുവിന്റെ ശരീരമാണൊ ഇന്നത്തെ സഭ? യേശുക്രിസ്തു സഭയെ തന്റെ ശരീരവും നമ്മെ ഓരോരുത്തരെയും തന്റെ ശരീരത്തിന്റെ അവയവങ്ങളുമാക്കിത്തീർത്തിരിക്കയാണെന്നുള്ളതു ശരി തന്നെ. എന്നാൽ അതൊരു വശം മാത്രമാണ്. മറുവശത്തു നമ്മുടെ കർത്തവ്യങ്ങൾ അവശേഷിക്കുന്നു. ക്രിസ്തുവിന്റെ ശരീരത്തിന്റെ അവയവങ്ങളായ നമുക്ക് തിന്മയുടെ ആയുധങ്ങളായി തീരാനുള്ള ഭയങ്കര സാദ്ധ്യതയുണ്ട്. ഇന്നു നമ്മുടെ ആവേശവും ഭക്തിയും പ്രയത്നങ്ങളും അധികപങ്കും അനാവശ്യ കാര്യങ്ങളിലേക്കാണ് നയിക്കപ്പെടുന്നത്. വേണ്ടതു ചെയ്‌വാനുള്ള ദർശനമില്ലായ്കയാൽ വേണ്ടാത്തതിനു സമയവും ധനവും കഴിവുകളും വ്യയം ചെയ്തു സ്വയം സംതൃപ്തി അടയുവാൻ ശ്രമിക്കുന്ന ഒരു സഭയും സമുദായവുമാണ് നമ്മുടേത്. ദർശനമില്ലാത്ത ഒരു ജനം നശിക്കയല്ലാതെ നിവൃത്തിയില്ല. അതുകൊണ്ട് ഒരു പുതിയ ദർശനത്തിനായി നമുക്കു പ്രാർത്ഥിക്കാം.

അവസാനനാളിൽ ''ഇതാ ക്രിസ്തു ഇവിടെ, അല്ല അവിടെ എന്നു പറഞ്ഞുകൊണ്ട് ആളുകൾ പരക്കം പായുകയും അന്യോന്യം വഴി തെററിക്കുകയും ചെയ്യുന്ന ഒരു ചിത്രം കർത്താവു തന്നെ വരച്ചു കാണിച്ചിട്ടുണ്ട്. ഇന്നു നമ്മുടെ ദേവാലയങ്ങളോടനുബന്ധിച്ചും അല്ലാതെയും സംഘടിപ്പിക്കപ്പെടുന്ന മതപരമായ പല ചടങ്ങുകളും ഈ ചിത്രത്തിന്റെ സാക്ഷാൽക്കാരമാണെന്നു പറയാം. അവിടെയെങ്ങും ക്രിസ്തുവിനെ കാണുക പ്രയാസമാണ്. തൃപ്തിവരുത്താൻ കഴിയാത്ത എന്തിന്റെ ഒക്കെയൊ പിന്നാലെ ജനങ്ങൾ ആയിരക്കണക്കിനു തടിച്ചുകൂടി ആവേശപൂർവം ഓടുകയാണ്. അതിനാവശ്യമായ പ്രചരണോപാധികളും നേതൃത്വവും നമുക്കുണ്ട്. ഈ പ്രവണതയെ ഒന്നു കടിഞ്ഞാണിട്ടു നിയന്ത്രിച്ച് കാതലായ കാര്യങ്ങളിൽ ശ്രദ്ധ പതിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. അതിനു സഭയേയും സഭാംഗങ്ങളേയും ദൈവം സഹായിക്കട്ടെ.

# അന്യർക്കുവേണ്ടി അപേക്ഷിക്കേണ്ടതു് ആവശ്യമാണോ?

റവ. റോബേർട്ടു് മാക്കു്ക്രാക്കൻ

അന്യർക്കുവേണ്ടിയുള്ള അപേക്ഷയാണു് അതിമഹത്തരവും ഏറ്റവും ക്രിസ്തീയവുമായ പ്രാർത്ഥന–തദ്വാരാ സ്നേഹത്തിന്റെ ശക്തി മൂർദ്ധന്യത്തിലെത്തുന്നു.

"ലോകം സങ്കല്പിക്കുന്നതിനെക്കാൾ വളരെയേറെ കാര്യങ്ങൾ പ്രാർത്ഥനയിൽ നിർവഹിക്കപ്പെടുന്നു". ഇതാണു് വിശ്വാസികളായ സ്ത്രീപുരുഷന്മാരുടെ സുദൃഢമായ ബോധം. ദൈനംദിന ജീവിതത്തിൽ ശ്രേഷ്ഠവും ശാശ്വതവുമായ ആദ്ധ്യാത്മിക ചൈതന്യം പകർന്നുകൊടുക്കുന്നതാണു് പ്രാർത്ഥന. അതിവിപുലവും അത്യുദാത്തവുമായ ഏതൊ ഒരു ശക്തി അതിൽനിന്നു ലഭിക്കുമെന്നു നമുക്കറിയാം. പിന്നെ എന്തുകൊണ്ടാണു് നാം അക്കാര്യത്തിൽ വിമുഖരായിരിക്കുന്നതു്.

പലപ്പോഴും അസുഖകരവും അരോചകവുമായ പ്രതിസന്ധികളിൽ മാത്രമെ നാം പ്രാർത്ഥിക്കാറുള്ളു. ബുദ്ധിമുട്ടുകളുണ്ടാകുമ്പോൾ രോഗം പിടിപെടുമ്പോൾ, അനർത്ഥങ്ങൾ നേരിടുമ്പോൾ, പരാജയം അനുഭവപ്പെടുമ്പോൾ, രാജ്യഭദ്രത അപകടത്തിലാവുമ്പോൾ, തുടങ്ങിയ സന്ദർഭങ്ങളിൽ—ഇതരമാർഗ്ഗങ്ങൾ അടയുമ്പോൾ, നമുക്കുവേണ്ടതെല്ലാം ദൈവത്തിൽനിന്നു് ലഭിക്കുന്നതിനുവേണ്ടിയാണു് നാം സാധാരണ പ്രാർത്ഥിക്കുന്നതു്. അതു് സ്വാർത്ഥപരവും ക്ഷണികവുമാണു്. ഈ രീതിയിൽ പ്രാർത്ഥിക്കുന്നവർക്കു് മാനസികമായ സംതൃപ്തി വരാത്തതിൽ അതിശയിപ്പാനില്ല.

മിക്കവരും ചെറുപ്പംമുതൽ ഏതാനും പദസമുച്ചയം ഉരുവിട്ടു് പഠിച്ചു് അവമാത്രം ഉപയോഗിച്ചു് പതിവായി പ്രാർത്ഥനാസ്വഭാവം, ജീവിതസമർപ്പണം, വിശ്വാസപരിജ്ഞാനം, സുവിശേഷതാല്പര്യം എന്നിവയിൽ അടിസ്ഥാനപ്പെട്ട ആത്മികവർദ്ധനയിൽ സഭാമക്കളെ വളർത്തേണ്ടതും അവർക്കു് അതിനു നേതൃത്വം കൊടുക്കത്തക്കവണ്ണം കഴിവുള്ള ഒരു വൈദികസഞ്ചയത്തെ വാർത്തെടുക്കേണ്ടതും സഭയുടെ അടിയന്തരാവശ്യമായിത്തീർന്നിരിക്കുന്നു. ഇക്കാര്യത്തിനു് ഈ ഭദ്രാസനത്തിനു് അതിന്റേതായ പങ്കു വഹിക്കുവാനുണ്ടു്.

സാമൂഹ്യസ്ഥിതിയിലും ശാസ്ത്രീയരംഗങ്ങളിലും ലോകം ഇന്നു വലിയൊരു പരിവർത്തനത്തെ അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്നു. ആസ്തിക്യബോധത്തിന്റെയും മതത്തിന്റെയും നേരെ വെല്ലുവിളികൾ ഉയരുന്നു. മനുഷ്യനു് അഭിമുഖീകരിക്കേണ്ടിവരുന്ന പ്രശ്നങ്ങൾക്കു് ഉത്തരം കൊടുപ്പാൻ കഴിയാതെ വരുന്ന ഒരു മതത്തിനും സഭയ്ക്കും നിലനില്പുണ്ടാകയില്ല. ഭൂതകാലസംഭവങ്ങൾ കഴിഞ്ഞതുപോലെ ഭാവികാലവും കഴിഞ്ഞുകൊള്ളും എന്നുള്ള അലംഭാവത്തോടുകൂടി മതം ഇരുന്നാൽ പോരാ. പ്രത്യുത, മതവും സഭയും സമകാലീനപ്രശ്നങ്ങളെക്കുറിച്ചു് ചിന്തിക്കുകയും പഠിക്കുകയും ആധികാരികമായി പോംവഴികൾ നിർദ്ദേശിക്കുകയും ചെയ്യേണ്ട ഘട്ടത്തിൽ വന്നുനിൽക്കുകയാണു്. സഭ ജീവിക്കുകയും ജീവിപ്പിക്കുകയും ചെയ്യുന്നതായിരിക്കണം. ഈ ഒരു ദർശനം സഭയുടെയും ഇടവകകളുടെയും പ്രവർത്തനങ്ങൾക്കു് ലക്ഷ്യമായിത്തീരണം. ഇത്രയും പറഞ്ഞതു് സഭയ്ക്കു ഭാരമേറിയ കർത്തവ്യങ്ങളും ചൂടുപിടിച്ച പ്രശ്നങ്ങളും കിടക്കുമ്പോൾ നിഷ്പ്രയോജനങ്ങളായ സംഗതികളെച്ചൊല്ലി വഴക്കടിക്കുവാനും, കുടിപ്പക വർദ്ധിപ്പിക്കുവാനും, വ്യക്തിവിദ്വേഷം പുലർത്തുവാനും ആരെങ്കിലും മുതിരുന്നുവെങ്കിൽ അതു് എത്രയോ ബുദ്ധിഹീനവും ലജ്ജാകരവുമായ സംഗതിയായിരിക്കും എന്നു് ഓർപ്പിക്കുവാൻ വേണ്ടിയാണു്. 'ഞങ്ങൾ നിങ്ങൾക്കായി കുഴലൂതി, നിങ്ങൾ നൃത്തം ചെയ്തില്ല; ഞങ്ങൾ നിങ്ങൾക്കായി വിലാപം പാടി, നിങ്ങൾ മാറത്തടിച്ചില്ല, എന്നു വിളിച്ചുപറയുന്ന കുട്ടികളുടെ ബാലിശത്വത്തിലേക്കു നാം വഴുതിവീഴാതിരിക്കുവാൻ സൂക്ഷിക്കണം.

## വിഭവസാദ്ധ്യതകൾ

ദൈവം നമ്മുടെ സഭയ്ക്കു തന്നിരിക്കുന്ന വിഭവസാദ്ധ്യതകൾ വളരെയാണു്. അവയെ ഉചിതമായ ചാനലുകളിൽക്കൂടി തിരിച്ചുവിടുവാൻ നാം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. ആണ്ടുതോറും ഗണ്യമായ സംഖ്യ മിച്ചംവയ്ക്കുന്ന പള്ളികൾ, അഭ്യസ്തവിദ്യരും കർമ്മകുശലരുമായ യുവാക്കന്മാർ, സഭയോടും പിതാക്കന്മാരോടും കൂറുള്ള ജനങ്ങൾ മുതലായവ ഉള്ളപ്പോൾ ഒരുവിധത്തിലും നാം പ്രവർത്തനപഥത്തിൽ പിറകോട്ടു പോകേണ്ടവരല്ല. ജനങ്ങളുടെ ആത്മീയവും സാമൂഹ്യവുമായ അഭിവൃദ്ധിക്കുതകുന്ന പ്രസ്ഥാനങ്ങൾ ശക്തിപ്പെടണം. പള്ളികൾ ഇല്ലാത്തിടത്തു പള്ളികൾ ഉണ്ടാക്കുക, ശക്തി കുറഞ്ഞ പള്ളികൾക്കു് കൈത്താങ്ങൽ കൊടുക്കുക, അനാഥരെയും, ആതുരരെയും സഹായിക്കുക, ദൈവിക വേലക്കാർക്കു് പ്രോത്സാഹനം കൊടുക്കുക എന്നീ കാര്യങ്ങൾക്കുവേണ്ടിയുംകൂടി ചെലവിടാനുള്ളതാണു് പള്ളിമുതലുകൾ. അതുപോലെ അഭ്യസ്തവിദ്യരും സേവനസന്നദ്ധരുമായ വൈദികരെ പരിശീലിപ്പിച്ചു് സഭയ്ക്കുവേണ്ടി എവിടെയും പോയി സേവനം ചെയ്‌വാൻ ആഹ്വാനം ചെയ്യേണ്ടിയിരിക്കുന്നു. പ്രധാന വിദ്യാഭ്യാസസ്ഥാപനങ്ങളോടനുബന്ധിച്ചു് നമ്മുടെ വിദ്യാർത്ഥികൾക്കു് ഓർത്തഡോക്സ് പാരമ്പര്യത്തിലുള്ള പരിശീലനം ലഭിക്കേണ്ടതിലേയ്ക്കു് ഹോസ്റ്റലുകൾ സ്ഥാപിക്കുക, സുവിശേഷവേലയിൽ താല്പര്യമുള്ളവർക്കു് അവശ്യംവേണ്ട ക്രമീകരണങ്ങൾ ചെയ്തുകൊടുക്കുക എന്നിങ്ങനെ അനവധി അത്യാവശ്യങ്ങൾ നമ്മെ കാത്തുനിൽക്കുന്നു. കൊച്ചി ഭദ്രാസനത്തിന്റെ ആസ്ഥാനമായ ഈ സെമിനാരിയിൽ, കാലംചെയ്ത തിരുമേനി സമാരംഭിച്ചിട്ടു് മുഴുവനാകാതെ കിടക്കുന്ന പണികൾ മുഴുവനാക്കേണ്ടിയിരിക്കുന്നു. ഇവയും മററനേകം സംഗതികളും സാധിക്കുന്നതിനു് ഇടവകകളുടെയും ഔദാര്യനിധികളായ ജനങ്ങളുടെയും നിർല്ലോഭമായ സഹായസഹകരണങ്ങൾ കൂടാതെ സാദ്ധ്യമല്ല. പണം കൂട്ടിവച്ചു വഴക്കടിക്കുന്ന സമ്പ്രദായത്തിനു നാം ഒരു വിരാമമിടേണ്ടിയിരിക്കുന്നു. സ്വന്തം കാര്യത്തിനല്ല ദൈവത്തിനുവേണ്ടി, വൻകാര്യങ്ങൾ പ്രവർത്തിക്കുന്നതിനു ശക്തരായിത്തീരുവാൻ നമുക്കു ദൈവത്തിൽ ശരണപ്പെടാം.

വൈദികർ തമ്മിലും വൈദികരും ജനങ്ങളും തമ്മിലും സ്നേഹത്തിൽ ഏകയോഗമായിപ്പോകുന്നതിനെക്കാൾ വലിയ ഒരു നേട്ടം നമുക്കുണ്ടാകുവാനില്ല എന്നു നാം വിശ്വസിക്കുന്നു. പ്രശ്നങ്ങൾ ഉണ്ടാകാതെയും ഉണ്ടായാൽ വർദ്ധിപ്പിക്കാതെയും ക്ഷമയോടും സഹനത്തോടുംകൂടെ അവ കൈകാര്യം ചെയ്തു് അവസാനിപ്പിക്കുന്നതിൽ നാമെല്ലാവരും പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു. അച്ചടക്കത്തിലും ജീവിതനിഷ്ഠയിലും ഉറച്ചു് പൊതുനന്മയെ ലാക്കാക്കി പ്രവർത്തിക്കേണ്ട കാലഘട്ടത്തിലാണു് നാം ജീവിക്കുന്നതു്.

## സഹകരണം

ക്രൈസ്തവസഭകളെ സംബന്ധിച്ചു നോക്കുകയാണെങ്കിൽ എക്യുമെനിസത്തിന്റെ കാലമാണിതു്. മററു ക്രൈസ്തവ സഹോദരങ്ങളുമായി സഹകരിക്കാവുന്ന എല്ലാ മണ്ഡലങ്ങളിലും സഹകരിക്കുകയും അതേസമയം സ്വന്തസഭയുടെ വിശ്വാസവും അച്ചടക്കവും പാലിക്കുകയും ചെയ്യുന്നതിനും, മററുള്ളവരിലുള്ള നല്ല അംശങ്ങൾ സ്വായത്തമാക്കുന്നതിനും നമുക്കു കഴിയേണ്ടതാണു്. മററു ഭദ്രാസനങ്ങളെക്കാൾ ഈ ഭദ്രാസനത്തിനുള്ള ഒരു പ്രത്യേകത വിശ്വാസകാര്യങ്ങളിൽ നമ്മോടു് അടുത്തുനിൽക്കുന്ന തൊഴിയൂർ ഇടവകയും, ഏതാനും ചില കാര്യങ്ങളിൽ മാത്രം വ്യത്യാസമുള്ള പൗരസ്ത്യകൽദായ സഭയും ഇതിന്റെ ഭൂമിശാസ്ത്രപരമായ പരിധിക്കുള്ളിൽ സ്ഥിതിചെയ്യുന്നു എന്നുള്ളതാണു്. അവർക്കു നമ്മുടെ സഭയോടു കൂടുതൽ ഐക്യവും സഹകരണവും ഉണ്ടാകുവാനുള്ള പന്ഥാക്കൾ ദൈവം ഒരുക്കിത്തരട്ടെ എന്നു പ്രാർത്ഥിക്കാം.

(കൊച്ചി ഭദ്രാസനഭരണം ഏറ്റെടുത്തുകൊണ്ടു ചെയ്ത പ്രസംഗത്തിൽനിന്നു്)

# ക്രൈസ്തവ ലോകം

## മാർപ്പാപ്പായുടെ സഹാനുഭൂതി

ബീഹാറിലെ വരൾച്ച ബാധിതപ്രദേശങ്ങളിലെ ദുരിതാശ്വാസപ്രവർത്തനത്തിന് മാർപ്പാപ്പാ തിരുമേനി ഒരു ലക്ഷം രൂപ സംഭാവന ചെയ്തിരിക്കുന്നു. മാർപ്പാപ്പാ അയച്ചുകൊടുത്ത ചെക്ക് പാററ്നായിലെ ബിഷപ്പ് ഇൽഡർമുത്ത് റിലീഫ് കമ്മിററി ചെയർമാനായ ജയപ്രകാശ് നാരായണനെ ഏല്പിക്കുകയാണുണ്ടായത്.

## സാമുവൽ രംഗനാഥൻ

അണ്ണാമല, മദ്രാസ് സർവ്വകലാശാലകളുടെ മുൻവൈസ്ചാൻസലറായ ഡോ. സാമുവൽ രങ്കനാഥൻ (89) നവമ്പർ 7–ാം തീയതി രാവിലെ ബാംഗ്ളൂർവച്ച് നിര്യാതനായിരിക്കുന്നു. 1942–ൽ ബ്രിട്ടീഷ് ഹൈക്കമ്മീഷണറായി ഇദ്ദേഹം നിയമിക്കപ്പെട്ടു. പിന്നീട് അദ്ദേഹം വൈ. എം. സി. എ, വെല്ലൂർ ക്രിസ്ത്യൻ മെഡിക്കൽകോളജ്, ബൈബിൾ സൊസൈററി എന്നിവയോടു ബന്ധപ്പെട്ട പ്രവർത്തനങ്ങളിൽ വ്യാപൃതനായിരുന്നു. കഴിഞ്ഞ ആറു വർഷമായി ഇന്ത്യാ–സിലോൺ ബൈബിൾ സൊസൈററിയുടെ ട്രഷറർ ആണദ്ദേഹം. രങ്കനാഥനു ഭാര്യയും ഒരു പുത്രനും ഒരു പുത്രിയും ഉണ്ട്.

## മിസ്സിസ് പുന്നൻ ലൂക്കോസ് സ്മാരക സ്ക്കോളർഷിപ്പ്

കേരളത്തിലെ വൈദ്യസഹായത്തിനും വൈദ്യ വിദ്യാഭ്യാസത്തിനും ഡോ. (മിസ്സിസ്) പുന്നൻ ലൂക്കോസ് നൽകിയിട്ടുള്ള പ്രശസ്ത സേവനങ്ങളുടെ സ്മാരകമായി ആ മഹതിയുടെ നാമധേയത്തിൽ, നഴ്സിംഗ് വിദ്യാഭ്യാസത്തിനു സ്കോളർഷിപ്പുകൾ ഏർപ്പെടുത്തേണ്ടതാണെന്നു തിരുവനന്തപുരം വൈ. ഡബ്ളിയു. സി. എ.യിൽ കൂടിയ വനിതാസംഘടനാ പ്രതിനിധികളുടെയും മിസ്സിസ് ലൂക്കോസിൻെറ സുഹൃത്തുക്കളുടെയും സമ്മേളനം തീരുമാനിച്ചിരിക്കുന്നു.

ഡോ. മിസ്സിസ് മേരി പുന്നൻ ലൂക്കോസ് സ്കോളർഷിപ്പ് ഫെഡറേഷനു സംഭാവനകൾ നൽകണമെന്നു കാണിച്ച് ഒരഭ്യർത്ഥന പുറപ്പെടുവിക്കാനും യോഗം തീരുമാനിച്ചു. കുറഞ്ഞതു് 10,000 ക. യെങ്കിലും പിരിക്കണമെന്നാണ് തീരുമാനിച്ചിട്ടുള്ളതു്, ഇതിലേയ്ക്കു് ശ്രീമതി ലക്ഷ്മി എൻ. മേനോൻ പ്രസിഡണ്ടും ശ്രീമതി ലക്ഷ്മി നാരായണൻനായർ, ശ്രീ. നാരായണൻ നായർ എന്നിവർ ജോയിൻറുസെക്രട്ടറിമാരും, ശ്രീ എസ്. വി. പണ്ഡിററ് ട്രഷററും ആയുള്ള ഒരു കമ്മിററി രൂപവൽക്കരിച്ചിട്ടുണ്ട്.

---

മന:പ്രാർത്ഥന നടത്താറുണ്ട്. അതിൻെറ അർത്ഥമൊ ഗൗരവമൊ, അതിൻെറ ശക്തിയിൽ യഥാർത്ഥ വിശ്വാസമൊ, കൂടാതെയാണ് പ്രാർത്ഥിക്കുന്നതു്. അതു് ഒരു പ്രാർത്ഥനയാണെങ്കിൽ സാക്ഷാത്തും സജീവവും ഫലപ്രദവുമായ ഒരു പ്രാർത്ഥനയല്ലതു്.

നാം അപേക്ഷിക്കുന്നതിനു മുമ്പേ, നമ്മുടെ ആവശ്യങ്ങൾ എന്തെല്ലാമെന്നു ദൈവത്തിനു അറിയാമെങ്കിൽ പിന്നെ എന്തിനു പ്രാർത്ഥിക്കുന്നു. സർവഥാ സ്നേഹസംപൂർണ്ണനും സർവജ്ഞനുമായ ദൈവം ഓരോ മനുഷ്യനുവേണ്ടിയും ഉത്തമമായവ ചെയ്യാൻ സദാ സന്നദ്ധനാണെങ്കിൽ, നാം എന്തിനു പ്രാർത്ഥിക്കുന്നു.

ഇതിനുത്തരം നൽകുന്നതിനു മുമ്പെ, നമ്മുടെ പ്രാർത്ഥനാരീതി തന്നെ നമുക്കൊന്നു പരിശോധിക്കാം. നാം മററുള്ളവർക്കു് വേണ്ടി പ്രാർത്ഥിക്കുമ്പോൾ എന്താണു സംഭവിക്കുക:—

ഒന്നാമതു്, പ്രാർത്ഥന നിങ്ങളിൽ വരുത്തുന്ന പ്രതികരണം എന്താണെന്നു നിങ്ങൾ വല്ലപ്പോഴും ചിന്തിച്ചിട്ടുണ്ടോ. നിങ്ങൾ പരന്മാർക്കുവേണ്ടി അപേക്ഷിക്കുകയാണെങ്കിൽ യാതൊരുത്തരോടും നിങ്ങൾക്കു് പകയൊ വിദ്വേഷമൊ തോന്നാനിടയില്ല. നിങ്ങളുടെ പ്രാർത്ഥനകൊണ്ടു് അന്യർക്കു് സമ്പത്സ്സമൃദ്ധി ഉണ്ടായാലും ഇല്ലെങ്കിലും ഒന്നു തീർച്ചയാണ്. നിങ്ങൾക്കു് അവരോടുള്ള മനോഭാവം കൂടുതൽ ശ്രേഷ്ഠതരമായിത്തീരും. പ്രാർത്ഥന കഴിഞ്ഞു് എഴുന്നേൽക്കുമ്പോൾ ആരെങ്കിലും കൂടുതൽ നല്ലവനായി കാണപ്പെട്ടാൽ അവൻെറ പ്രാർത്ഥനയ്ക്കു് ഉത്തരം കിട്ടിക്കഴിഞ്ഞു,, ജോർജ്ജ് മെരിഡിത്തിൻെറ ഈ വചനങ്ങൾ തികച്ചും അന്വർത്ഥമാണ്. ഭിന്നാഭിപ്രായങ്ങൾ പറഞ്ഞുതീർക്കുന്നതിനുള്ള ഉത്തമമദ്ധ്യസ്ഥനും യഥാർത്ഥ സുഹൃൽബന്ധം വളർത്തുന്നതിനുള്ള ശ്രേഷ്ഠസഹായിയും അസൂയയും അസഹിഷ്ണതയും അകററുന്ന ഉത്തമ ഔഷധവുമാണ് പ്രാർത്ഥന. നിങ്ങളെ വെറുക്കുകയൊ വികാരങ്ങളെ വ്രണപ്പെടുത്തുകയൊ ചെയ്തവരുണ്ടെങ്കിൽ അവരോടു പിണങ്ങാതെയും അവരെ ഒഴിഞ്ഞുമാറാതെയും അവർക്കുവേണ്ടിയും പ്രാർത്ഥിക്കുക. നിങ്ങൾ കൂടുതൽ സ്നേഹവും ക്ഷമയും ഉള്ളവരായിത്തീരും. നിങ്ങൾ ഒരു സന്തുഷ്ടലോകത്തിൽ ജീവിക്കുന്നതായി തോന്നും. നീതിമാനായ യോബ് തൻെറ സ്നേഹിതന്മാർക്കുവേണ്ടി പ്രാർത്ഥിച്ചപ്പോൾ യഹോവ, അവൻെറ സ്ഥിതിക്കു ഭേദം വരുത്തിയതായി വിശുദ്ധ വേദത്തിൽ പറയുന്നുണ്ട്.

മദ്ധ്യസ്ഥപ്രാർത്ഥന നമ്മുടെ പ്രാകൃതസ്വഭാവത്തെ രൂപാന്തരപ്പെടുത്തുകയും ഇച്ഛാശക്തിയെ ഊർജ്ജസ്വലമാക്കുകയും ചെയ്യും. മററുള്ളവരുടെ യഥാർത്ഥ നില എന്തെന്നു സങ്കല്പിക്കുവാൻ നമ്മെ സഹായിക്കും. അന്ത:കരണത്തെ ചലിപ്പിക്കുകയും ഹൃദയത്തിൽ സ്നേഹവികാരങ്ങൾ പ്രോജ്വലിപ്പിക്കുകയും അവസാനമായി മനസ്സിനെ പ്രവൃത്തിപഥത്തിലേക്കു് ആനയിക്കുകയും ചെയ്യും.

യഥാർത്ഥ പ്രാർത്ഥന ശക്തിമത്തായ ഒരായുധമത്രെ. അതിനെ ശരിക്കു് ഉപയോഗിക്കുക. പ്രാർത്ഥിക്കുമ്പോൾ ഇടയ്ക്കു് നിർത്താൻ നിങ്ങൾക്കു് സാധിക്കയില്ല. നിങ്ങളുടെ പ്രാർത്ഥനയിൽ വല്ല ആത്മാർത്ഥതയും വികാരതീക്ഷ്ണതയും ഉണ്ടെങ്കിൽ, അതു് നിങ്ങളെ കർമ്മനിരതരാക്കും. പ്രിയപ്പെട്ടവർക്കുവേണ്ടിയൊ സുഹൃത്തുക്കൾക്കുവേണ്ടിയൊ ഒരാൾ പ്രാർത്ഥിക്കുന്നുവെങ്കിൽ, അവരെപ്പററിയും അവരുടെ ക്ഷേമൈശ്വര്യങ്ങളെപ്പററിയും അയാൾ തീർച്ചയായും ശ്രദ്ധാലുവായിത്തീരും. സ്വരാജ്യത്തിനുവേണ്ടി പതിവായും മന:പൂർവമായും പ്രാർത്ഥിക്കുന്നവൻ വിശ്വസ്തനും അന്ത:കരണപ്രചോദിതനുമായ ഒരു പൌരനായിത്തീരും—സംശയമില്ല. നാം പരന്മാർക്കു് വേണ്ടി അപേക്ഷിക്കുമ്പോൾ, അവരെ അനുഗ്രഹിക്കുവാൻ നാം ദൈവത്തെ പ്രേരിപ്പിക്കുകയല്ല ചെയ്യുന്നതു്. പ്രത്യുത അവരുടെ പുരോഗതിയിൽ നമുക്കുള്ള തീവ്രമായ അഭിനിവേശം നാം ദൈവത്തെ അറിയിക്കുകയും അപ്രകാരമുള്ള ക്ഷേമകാംക്ഷ നമ്മുടെ സ്വയംശുദ്ധീകരണത്തിനു വേണ്ടി നാം ദൈവമുമ്പാകെ സമർപ്പിക്കുകയും, അങ്ങനെ ദൈവത്തിൻെറ ദിവ്യപരിപാലനയെപ്പററി നാം ബോധവാന്മാരായി, ദൈവകൃപ നാം പ്രതിഗ്രഹിക്കുകയുമാണ് ചെയ്യുന്നതു്.

നമുക്കു്, ഭാവനാശക്തി ഉണ്ടെങ്കിൽ, നാം കരുതലുള്ളവരാണെങ്കിൽ, നാം അന്യരെ സ്നേഹിക്കുന്നവരാണെങ്കിൽ, സ്വാഭാവികമായി, സഹജബോധത്തോടെ, നാം അവരെ പ്രതി ദൈവസന്നിധിയിലേക്കു് തിരിയുകയും, ദൈവസ്നേഹംമൂലം നമ്മുടെ സ്നേഹം പരിപുഷ്ടിപ്പെടുവാൻ നാം ശ്രമിക്കുകയും ചെയ്യും. ഇങ്ങനെ മദ്ധ്യസ്ഥപ്രാർത്ഥന മൂലം ക്രിസ്തീയ സ്നേഹം വിപുലമായ രീതിയിൽ, അതിൻെറ ശക്തിയുടെ പരമകാഷ്ഠയിലെത്തുന്നു.

(റീഡേഴ്സ് ഡൈജസ്റ്റിലെ ലേഖനം—വിവ: പി. സി. എ.)

## തേവോദോസ്യോസ് സ്മാരകസമ്മാനം

ഓർത്തഡോക്സ് വിദ്യാർത്ഥിനി കോൺഫറൻസിന്റെ അന്നാണ്ടത്തെ പ്രഥമ കമ്മററി ഒക്ടോബർ 18–ാംതീയതി കോട്ടയം എം. ഡി. സ്കൂൾ ഹാളിൽവച്ച് പ്രസിഡന്റ് ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടുകയുണ്ടായി. 1966–ലെ കോൺഫറൻസിന്റെ റിപ്പോർട്ടും കണക്കും സമർപ്പിച്ചശേഷം താഴെപ്പറയുന്ന തീരുമാനങ്ങൾ എടുത്തു.

1. വിദ്യാർത്ഥികളുടെയും വിദ്യാർത്ഥിനികളുടെയും കോൺഫറൻസുകളുടെ വാർഷിക റിപ്പോർട്ടുകൾ ഒന്നായി പ്രസിദ്ധീകരിക്കണം. 2. "ഓർത്തഡോക്സ് യൂത്ത്", എന്ന മാസിക വിദ്യാർത്ഥിനി കോൺഫറൻസുമായി ബന്ധിപ്പിച്ച് വിപുലീകരിക്കുക. 3. വിദ്യാർത്ഥിനി കോൺഫറൻസിന്റെ ഈ വർഷത്തെ സമ്മേളനം മണർകാട്ട് സെൻറ് മേരീസ് പള്ളിയിൽവച്ച നടത്തുക. 4..കഴിഞ്ഞ കോൺഫറൻസിൽ സംബന്ധിച്ചവരും ഇക്കഴിഞ്ഞ സർവ്വകലാശാല പ്രീഡിഗ്രി ബി. എസ്. സി. എന്നീ പരീക്ഷകളിൽ യഥാക്രമം ഏററവും കൂടുതൽ മാർക്ക് വാങ്ങിയവരുമായ തിരുവനന്തപുരം, ചാലക്കുടി, മാറൊവിൽ, മേരി സി. മാത്യു, തിരുവല്ല തിരുമൂല മുക്കാഞ്ഞിരത്തിൽ സൂസമ്മ ചെറിയാൻ എന്നീ വിദ്യാർത്ഥിനികൾക്ക് അടുത്ത കോൺഫറൻസിൽവച്ച് മാർ തേവോദോസ്യോസ് സ്മാരകസമ്മാനമായി 25ക. വീതം കൊടുക്കുക. ഈ സമ്മാനങ്ങൾ നൽകുന്നത് മത്യൂസ് മാർ കൂറിലോസ്, ദാനിയേൽ മാർ പീലക്സിനോസ് എന്നീ തിരുമേനിമാരുടെ വകയായിട്ടായിരിക്കും. ഈ സമ്മാനം ദാനിയേൽ മാർ പീലക്സിനോസ് തിരുമേനി ഈ വർഷം നൽകുന്നതാണെന്ന് യോഗത്തിൽ വ്യക്തമാക്കപ്പെട്ടു.

---

(Continued from page 12)

We therefore need clergy who will train the laity not merely to be "used" in a junior capacity, but for really effective leadership and work in the church; clergy who are not jealous of their position, and really can step back into the shadows and let the laity do it.

### Aggressive

Further, the laity must be trained for aggressive evangelism, both in their place of work and in their home and neighbourhood. That Report again: "We are confident that England will never be converted until the laity use the opportunities for evangelism daily afforded by their various professions, crafts and occupations" Generally speaking, the clergy do not go beyond exhortations from the pulpit to be known as a Christian at work; and the main reason may possibly be that the people work else-where than in their own parish, and so their witness at work is not likely to build up "our" empire. Yet it remains true that [illegible] is at work that the Christian layman is most [illegible]mediately engaged with the world, and has the [illegible]eatest opportunity for making friendships that could [illegible]d on to conversion.

At home, it is clear that the future of the church [illegible] in small groups, where the individual counts [illegible]e again; smal- groups where the individual can [illegible]only learn but ask questions and put his point of [illegible]; small groups where every member counts and [illegible]sts every other; small groups that can cut out the [illegible]siastical trappings that put so many off and [illegible]rt to the New Testament pattern of basic and [illegible]ely Christianity; groups where honest and open [illegible]ussion between Christians and non-Christians can [illegible]place.

In the relatively few parishes that have sensible boundaries which reflect a local social unit, it may well be possible to divide the parish into sub-parishes, with a House Church in each; the New Testament pattern of a small group of committed Christians meeting in a Christian home. We have done this for nearly four years, and have found that the laity really become the Church in aquite new way; we feel we are only on the threshold of the possibilities.

But these are not the only small groups that are possible; and especially in parishes that have meaningless boundaries, some other basis has to be found. It may well be in some areas that several parishes and Free Churches could combine to set up small occupational groups, so that (for example) half dozen lawyers, or a few men who are in the building trades, might gather twice a month to pray over and discuss together the problems of being a Christian in their particular calling, and the possibilities of bringing the Gospel to their colleagues.

But whatever form it may take in different places, it is quite obvious that the future of the Church's life, as well as its evangelism, must lie in small groups where genuine person-to-person encounter is not only possible but inescapable.

But it also seems that we can no longer think of evangelism exclusively in the pastoral setting. We have to think in areas. regions, nations—as well as of the whole world. Mention has been made of Towards the Conversion of England. This report was urgent when it was produced for the Church Assembly 20 years ago It has lain on the table ignored ever since. Throughout the period, while the nation has been involved in an accelerating deterioration of fath and morals, the Church has been increasingly obsessed with external ecclesiastical trivia, such as Canon Law.

I believe that history will condemn without hesitation a Church that can treat the redeployment of clergy, or even ecclesiasticcl unification, as urgent while such a report is apparently not. I wish that every rury-decanal chapter in the land would urgently get down to monthly study meetings on this report; the clergy should be willing to discuss openly what they feel to be their failings hesitations and doubts —and should be willing to learn from each other.

No, Mr. Editor, I will not give you concrete suggestions. What is Church desperately needs is a fresh perception of the true nature of evangelism–and of the counterfeits it so often accepts instead.

—Church of England Newspaper.

---

Reg No. K. 289 Licence No- 498

ചർച്ച് വീക്കിലി

*Evangelism 1966:*

# We don't need 'concrete suggestions'

The Editor has asked for "some concrete suggestions for evangelistic work within the Church of England to-day." But I think my only really concrete suggestion is that we avoid concrete suggestions.

For far too long we have been looking somewhat desperately for such practical ideas: we try one "method" after another, and proceed from one annual "effort" to the next. It seems that we must have one "concrete suggestion" after another-whereas what we really need is a fresh perception of the true nature of evangelism, and also of the mixed motives that vitiate so much of what passes for evangelism in even the most active parishes today.

Consider this example. Of a family living in parish A, two members went forward early in the Greater London Crusade, and were duly referred to the Vicar, A week later two other members of the same family went forward, and were, for some reason, referred to the incumbent of an evangelical parish three miles away. The incumbent of parish B, although he knew from the address that it must be in parish A, didnot simply telephone through the details; he sent his worker all the way over to visit the family.

Or take another example, some years ago. A small and struggling new church on a vast housing estate has one asset; a competent organist. But he is persuaded to leave by another evangelical incumbent, with higher pay and a better choir.

Such examples could be multiplied indefinitely. What were these two incumbents doing? Clearly, they were not interested in building the Kingdom of God-which includes other parishes; they were interested only in building their own empires.

It is appalling how far we deceive ourselves that trying to build up "our" church is evangelism. J. G. Davies, in Worship and Mission, has exploded this fallacy effectively. "To seek success in terms of numbers gathered in....is to deny Christ's way of service and suffering" Too often, the "successful parish" (ugh!) is one where the entire congregation has joined the minister in this empire—building enterprise, and in a deadly corporate complacency. "We have a wonderful fellowship here...."

## Numbers

Closely linked with this is our very curious obsession with numbers. There is an automatic assumption throughout the Church today that small numbers mean failure, and large numbers mean success. It is quite astonishing how far these assumptions have penetrated into our thinking and are taken for granted. For example, why do we go to such expense to collect the statistics of Easter communicants? Obviously, because this is the highest number we can find; not because it is any real indication of the Church's true strength.

If we really wanted to know that, we would want to know, not the occasional visitors to church, but the regular and devoted people. In other words, the communicants on Low Sunday would be very much more of a true indication of the spiritual strength of a church. But that is not what we want to know; we want the highest number we can get, so that we can still feel ourselves moderately "successful."

Or if we church people are asked how many we have in our congregation, why do we so often exaggerate upwards?

All this is so obviously contrary to Biblical thought as to make our whole attitude highly suspect. God constantly deals with small numbers, from Gideon's 300, through Jesus's Twelve, to the small churches we read of in the Acts.

Why should it be so necessary for us to have large numbers? And why, when the church is half empty on Sundy, do we feel rattled, and make excuses to our selves and others? (Holidays, sickness, etc.) It can only arise from an assumption that our duty is to draw people into the Church

In fact, most of our evangelistic effort is designed to build up congregations to a bigger size-to the size where the individual no longer counts, That is very often the point at which a congregation stops growing. In practice, individuals feel they count if they are known by name to the minister: and as Ralph Morton and Mark Gibbs have well pointed out in "God's Frozen People,"there is a limit to the number of people that can be known personally to any one man. It is probably about 200.

Above all, in a society where the individual lives and works in large units, so that he is nothing but a number to the State and to his employer. he expects that in church he will count in his own right and identity as an individual. But he encounters a church determined that he shall not-a church bent on imitating the size and therefore the impersonal nature of the world's institutions.

If evangelism is not gathering people into "our churches, what is it? The definition given by the Archbishop's Committee in 1918, and adopted as the starting point of the report Towards the Conversion of England, has not been bettered: "To evangelise is to present Christ Jesus in the power of the Holy Spirit that men shall come to put their trust in God through Him, to accept Him as their Saviour, and serve Him as their King in the fellowship of His Church." The report goes on to stress the fact that England can only be won back to Christ by a dedicated laity.

(Continued on Page 11)

Printedand Published by N. M. Abraham B. A. at the Malayala Manorama Press, Kottayam